പുസ്തകം ൧ ലക്കം ൨
൧൮൯൨-ൽ ൧൦൬൭ മീനം

# മലങ്കര
# ഇടവകപത്രിക



മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രീസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)



## സംഗതിവിവരങ്ങൾ.





# പഞ്ചാംഗം

## ൧൮൯൬- നീസാൻ (മേടം)

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൨ | തി | ൭-ാംനു- ക്യാംന്തായുടെശേഷം ൨-ാം ഞായറാഴ്ച. വായന- യോഹ- ൨൧ അ ൧—൧൪ |
| ൨ | ൧൪ | ൩ | ചൊ | |
| ൩ | ൧൫ | ൪ | ബു | ൧൪-ാം നു- ൩-ാം ഞായറാഴ്ച- വായന- യോഹ- ൪ അ ൩൧—൩൮ |
| ൪ | ൧൬ | ൫ | വ്യാ | |
| ൫ | ൧൭ | ൬ | വെ | ൨൧-ാം നു. ടി. ൪-ാം ഞായറാഴ്ച- വായന യോഹ- ൬ അ ൪൭—൬൮ |
| ൬ | ൧൮ | ൭ | ശ | |
| ൭ | ൧൯ | ൮ | ഞാ | ൨൩-ാം നു- മാർ ഗീവറുഗീസിന്റെ ഓർമ്മ |
| ൮ | ൨൦ | ൯ | തി | |
| ൯ | ൨൧ | ൧൦ | ചൊ | ൨൮-ാം നു- ക്യാംന്തായുടെശേഷം ൫-ാം ഞായറാഴ്ച- വായന- ലൂക്കൊ- ൯ അ ൫൧—൬൨ |
| ൧൦ | ഏപ്രിൽ ൨൨ | ൧൧ | ബു | |
| ൧൧ | ൨൩ | ൧൨ | വ്യാ | |
| ൧൨ | ൨൪ | ൧൩ | വെ | |
| ൧൩ | ൨൫ | ൧൪ | ശ | |
| ൧൪ | ൨൬ | ൧൫ | ഞാ | |
| ൧൫ | ൨൭ | ൧൬ | തി | |
| നീസാൻ ൧൬ | ൨൮ | മേടം ൧൭ | ചൊ | |
| ൧൭ | ൨൯ | ൧൮ | ബു | |
| ൧൮ | ൩൦ | ൧൯ | വ്യാ | |
| ൧൯ | ൧ | ൨൦ | വെ | |
| ൨൦ | ൨ | ൨൧ | ശ | |
| ൨൧ | ൩ | ൨൨ | ഞാ | |
| ൨൨ | ൪ | ൨൩ | തി | |
| ൨൩ | ൫ | ൨൪ | ചൊ | |
| ൨൪ | ൬ | ൨൫ | ബു | |
| ൨൫ | മെ ൭ | ൨൬ | വ്യാ | |
| ൨൬ | ൮ | ൨൭ | വെ | |
| ൨൭ | ൯ | ൨൮ | ശ | |
| ൨൮ | ൧൦ | ൨൯ | ഞാ | |
| ൨൯ | ൧൧ | ൩൦ | തി | |
| ൩൦ | ൧൨ | ൩൧ | ചൊ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ൫.] ഫവ്വൻന്ന ഓദോൽ (മീനം) [ലക്കം ൩.

## അത്തിലി മൂട്ടിൽ ഇട്ടി തൊമ്മൻ കത്തനാർ.

മലങ്കര സുറിയാനി സഭയിൽ തൂണുകൾ എന്നപോലെ ഓരോ കാലത്തു ഉണ്ടായിട്ടുള്ള മഹാന്മാരായ നാട്ടുകാരിൽ ഇദ്ദേഹം പ്രഥമ ഗണനീയൻ ആയിരുന്നു. സുറിയാനിക്കാരെ ഉദയമ്പേരൂർ സൂനഹദോസിൽ വച്ചു ബലത്താൽ റോമ്മാ വിശ്വാസത്തിലേക്കു ചേർത്ത കാലത്തോടു ഒട്ടു അടുത്തു ഇദ്ദേഹം കല്ലൂച്ചേരി പള്ളി ഇടവകയിൽ തലവടിയിൽ അത്തിച്ചിമൂട്ടിൽ എന്ന കുഡുംബത്തിൽ ജനിച്ചു- കല്ലൂച്ചേരി പള്ളി ഇടവകയ്ക്കു പട്ടം ഏററു. ആ കാലം പറങ്കികളായ പൊർത്തുഗീസു ഗവർമ്മെണ്ടിൻെറയും റോമ്മാ വൈദികന്മാരുടെയും അധികാരം ബലപ്പെട്ടിരുന്നു എങ്കിലും ഇദ്ദേഹം ബാല്യം മുതലെ അവരോടു അപ്രിയനായിരുന്നു. റോമ്മാ മതം മലങ്കര നിന്നു തകർത്തുവാൻ സദാ തക്കം നോക്കിക്കൊണ്ടിരുന്നു. ഇദ്ദേഹം സന്മാൎഗ്ഗശീലനും വാഗ്വൈഭവമുള്ളവനും ജനസമ്മതനും ആയിരുന്നു. സുറിയാനിക്കാരിൽ മാന്യന്മാരായിരുന്ന എല്ലാവരും ഇദ്ദേഹത്തിൻെറ സ്നേഹിതന്മാർ ആയിരുന്നു

ഇങ്ങനെയിരിക്കുമ്പോൾ ഫന്ദഭന്ദ-ൽ അന്ത്യോഖ്യായുടെ അബ്ദുള്ളാ ഇഗ്നാത്യോസ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മലങ്കര സഭയുടെ ഉദ്ധാരണത്തെ ഉദ്ദേശിച്ചു വന്നതും പറങ്കികൾ ബന്ധിച്ചു മൈലാപ്പൂർ തടവിൽ വച്ചതും അവിടെ നിന്നു കൊണ്ടുവരുന്ന വഴി കൊച്ചിയിൽ വച്ചു കെട്ടി താഴ്ത്തി കൊല്ലുകയൊ ഗോവയിൽ ദണ്ഡനസ്ഥലത്തിൽ ദഹിപ്പിക്കയൊ ചെയ്യുന്നതും നമ്മുടെ പ്രസംഗനായകൻെറ മനസ്സിൽ സ്വഭാവികേന ഉണ്ടായിരുന്ന വൈരാഗ്യത്തെ പ്രകാശിപ്പിക്കുന്നതിനു ഇടയായി. പാത്രിയർക്കീസിനെ കൊച്ചിയിൽ കൊണ്ടുവന്നിട്ടുണ്ടെന്നു കേട്ടു ൨൦൦൦൦ സുറിയാനിക്കാർ കൊച്ചിയിൽ കൂടി പാത്രിയർക്കീസിനെ വിടുവിച്ചു കൊടുക്കണമെന്നു കൊച്ചി രാജാവിനോടു അപേക്ഷിക്കയും രാജാവു സമ്മതിക്കയും ചെയ്തു. എങ്കിലും പറങ്കികൾ രാജാവിനെ സ്വാധീനപ്പെടുത്തുകയും പാത്രിയർക്കീസിനെ നശിപ്പിക്കയും ചെയ്തു. പാത്രിയർക്കീസിനെ കൊന്നതു മൂലം സുറിയാനിക്കാർ വി

ലാപിച്ചു കൊണ്ടിരിക്കുമ്പോൾ കോവണിമേൽ നിന്നു വീണു രാജാവും തീപ്പെട്ടു.

അനന്തരം ഇത്ര ക്രൂരപാതകം ചെയ്ത പറങ്കികളോടും അവരുടെ മതത്തോടും യാതൊരു ചേർച്ചയും അരുതെന്നു സുറിയാനിക്കാർ നിശ്ചയിച്ചു എല്ലാവരും കൂടി കൊച്ചിയിൽ കൂനൻകുരിശേൽ കയറുകെട്ടിപ്പിടിച്ചു ൧൬൫൩ മകരം ൩-ാംനു സത്യംചെയ്യുകയും ഒരു പടിയോല എഴുതി ഒപ്പിടുകയും ചെയ്തു. ആ പടിയോലയ്ക്കു പകർപ്പു:

“മാറാനീശോമിശിഹാ പിറന്നിട്ടു ൧൬൫൩-ാമതു മകരമാസം ൩-ാംനു വെള്ളിയാഴ്ചനാൾ അർക്കദിയാക്കോൻ അച്ചനും മലങ്കര എടവകയിലുള്ള പള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാരും എണങ്ങരും കൂടി മട്ടാഞ്ചേരിൽ പള്ളിയിൽ വച്ചു നിശ്ചയിച്ചു കല്പിച്ച കാര്യം, അതായതു. ശുദ്ധമാന കാതോലിക്കാപ്പള്ളി കല്പിച്ചു നമുക്കായിട്ടു മലങ്കരയ്ക്കു യാത്രയാക്കിയ പാത്രിയർക്കീസിനെ ബലത്താലെ മെത്രാനും സംവാളൂ പാതിരിമാരും കൂടി പിടിച്ചു നമുക്കു അനുഭവിക്കരുതെന്നു കല്പിച്ചതു കൊണ്ടും ആ പാത്രിയർക്കീസു മലങ്കരയ്ക്കു വന്നു നമ്മുടെ കണ്ണുംമുന്നൽ കാണുന്നാളം നേരം (പൊടിവു) ഇപ്പോൾ മലങ്കര വാഴുന്ന മാർ പ്രഞ്ചിക്രൂസ മെത്രാൻ നമുക്കു മെത്രാനല്ല നാം അയാളുടെ ഇടവകയിൽ ഉള്ള പ്രജകളുമല്ല എന്നു ഒന്ന. ശുദ്ധമാന പള്ളിയുടെ ക്രമത്തിനുതക്കവണ്ണം നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിനു ഇപ്പോൾ തൊട്ടു തോമ്മാ അർക്കദിയാക്കോൻ തന്നെ വാണു കൊള്ളുകയും വേണമെന്നു ഒന്ന. ഇതിനു വിചാരരായിട്ടു കല്ലിശ്ശേരി പള്ളിയിൽ ഇട്ടിത്തൊമ്മൻ കത്തനാരും കടുത്തുരുത്തി പള്ളിയിൽ കടവിൽ ചാണ്ടി കത്തനാരും അങ്കമാലി പള്ളിയിൽ വെങ്ങൂർ ഗീവറുഗീസ കത്തനാരും കുറവലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടി കത്തനാരും ഇവർ നാലുപേരും വിചാരകാരരായിരുന്നു മൂവാണ്ടിൽ മൂവാണ്ടിൽ കൂടി വിചാരിച്ചു കല്പിച്ചുകൊൾകയും വേണമെന്നു ഒന്ന. ഈ കല്പിച്ചമെയ്ക്കു കടവിൽ ചാണ്ടി കത്തനാർ കയ്യെഴുത്തു”.

ഇപ്രകാരം ഒരു ഉടമ്പടി തീർത്തു ഒപ്പിട്ടപടി എല്ലാവരും ആലങ്ങാട്ടുകൂടി തോമ്മാ അർക്കദിയാക്കോനെ പാത്രിയർക്കീസിന്റെ കല്പന അനുസരിച്ചു മെത്രാനായി വാഴിക്കയും ഇട്ടിത്തൊമ്മൻ കത്തനാർ മുതലായ നാലു കത്തങ്ങളെ ആലോചനക്കാരായി നിയമിക്കയും ചെയ്തു. ഇവിടം മുതൽ ഇദ്ദേഹത്തിന്റെ മതവൈരാഗ്യവും സ്വേച്ഛാവഞ്ചനവും പ്രകാശിച്ചുതുടങ്ങി. വിശേഷാൽ ആലോചനക്കാരിൽ കടവിൽ ചാണ്ടി കത്തനാർ പിൻമാറി പറങ്കികളോടു ചേർന്നു ഉപദ്രവിയായി തീരുകയും മറ്റുള്ളവർ പറങ്കികളെ ഭയന്നു ഒഴിഞ്ഞു നില്ക്കുകയും ചെയ്തതിനാൽ മെത്രാനു അസാമാന്യ വ്യസനം നേരിട്ടപ്പോൾ ഇട്ടിത്തൊമ്മൻകത്തനാർ മെത്രാന്റെ സഹായത്തിനും റോമ്മായിൽ നിന്നു ക്രിസ്ത്യാനികളെ പിൻവലിക്കുന്നതിനും മരണത്തോളം പരിശ്രമിക്ക മാത്രമല്ല ജീവനെക്കൂടെ വൈഷമ്യത്തിൽ വച്ചുകൊടുത്തു.

മാർ തോമ്മാ മെത്രാന്റെ അധികാരം ദുർബലപ്പെടുത്തുവാൻ ചാ

ണ്ടി കത്തനാർ ശ്രമം ചെയ്യുന്നു കൊണ്ടു അദ്ദേഹത്തിനു ഇട്ടിതൊമ്മൻ കത്തനാർ താഴെ പറയുംപ്രകാരം ഒരു എഴുത്തയച്ചു.

“ഓവിയാകപ്പെട്ട അനുജൻ കടവിൽ ചാണ്ടി കത്തനാരച്ചൻ കണ്ടന്നാത്: അന്ത്യോഖ്യായിലെ ബഹുമാനപ്പെട്ട പാത്രിയർക്കീസച്ചൻ ഈ മലങ്കരയ്ക്കു അവകാശിയും അവിടെനിന്നും മേല്പട്ടക്കാരെ അയച്ചു നമുക്കു വേണ്ടുന്ന ക്രുദാശകൾ തന്നും പണ്ടേതൊട്ടു നടന്നു വരുമ്പോൾ ആയതു നമുക്കു വഹിയാ എന്നു സംവാളു പാദ്രിമാർ കല്പിച്ചതാനുമെല്ലൊ. ആയതുകൊണ്ടു നോമെല്ലാവരും മട്ടാഞ്ചേരിൽക്രുടി സത്യം ചെയ്തു കഴിഞ്ഞയുടനെ ഇതിനൊക്കയും ഭേദം വരുമെന്നു വിലങ്ങത്തെന്നികൾ പറഞ്ഞപ്പോൾ ഒരു ഉണക്കു കമ്പു ഞാൻ ഒടിച്ചു ഇതു മുറി ക്രുടുമ്പോൾ അല്ലാതെ പറങ്കികളും നൊമ്മളും ക്രുടി ഒരുമ്പെട്ടുകയില്ലന്നും പറഞ്ഞ ശേഷം ഇട്ടിതൊമ്മനച്ചൻ പറഞ്ഞു ഒരു നിബിയൂസായാകുന്നു എന്നും ആയതിനു ഭേദം വരികയില്ലന്നും പറഞ്ഞ അനുജന്റെ നാക്കേൽ തൊട്ടാൽ കൊള്ളാമെന്നു എന്റെ കയ്യു ആശപ്പെടുന്നതാനും. നോം എല്ലാവരും ക്രുടി മെത്രാനച്ചനു എഴുതികൊടുത്ത പടിയോല പൊളല്യായില്ല താനും. ഇപ്പടിക്കു ഇട്ടിതൊമ്മൻ കത്തനാർ എഴുത്തു. ചുങ്കത്തിൽ പള്ളിയിൽ നിന്നും”

ഈ എഴുത്തു കണ്ടപ്പോൾ താൻ ക്രുടെ ഒപ്പിട്ട പടിയോല തോമ്മാ മെത്രാൻ വശം ഇരിക്കുന്നതു കൈവശപ്പെടുത്തണമെന്നു ചാണ്ടി കത്തനാര് നിശ്ചയിച്ചു പൂകോട്ടു പാർത്തിരുന്ന ബുദ്ധിക്കാരൻ പാദ്രി എന്നു പറയപ്പെടുന്ന ഒരു പറങ്കി പാദ്രിയെ വേഷച്ചുന്നനായി പറഞ്ഞയച്ചു. ഇയാൾ മെത്രാന്റെ അടുക്കൽ വന്നു ഉപായത്തിൽ പടിയോല എടുപ്പിച്ചു നോക്കി കൈവശപ്പെടുത്തികൊണ്ടു പോയി.

ഈ വിവരം ഇട്ടിതൊമ്മച്ചൻ കേട്ടയുടൻ മെത്രാനു ഒരുസ്വകാര്യക്കത്തു അയച്ചും വച്ചു നേരെ പറങ്കികളുടെ അടുക്കൽഎത്തി താൻ തെററിപ്പോയി എന്നും ദോഷം പോക്കി കൈക്കൊള്ളണമെന്നും പറഞ്ഞു ചേൎന്നു. അഞ്ചാറുമാസം പറങ്കികളുടെ ക്രുടെ താമസിക്കയും സാക്ഷാത് മനസ്സുതിരിഞ്ഞു ചെന്നു എന്നു അവരെ ബോധപ്പെടുത്തുകയും ചെയ്തു.

ഇങ്ങനെ ഇരിക്കെ ഒരുരാത്രി പറങ്കികൾ ഒരു വിരുന്നു കഴിച്ചതിൽ സംബന്ധിച്ചു. പാദ്രിമാരെ അധികം ലഹരിപ്പിച്ചു ശേഷം എന്തൊ കാരണം പറഞ്ഞു പടിയോല എടുപ്പിച്ചു വായിച്ചു. പിന്നെയും തിന്നുകയും കുടിക്കയും ചെയ്തുകൊണ്ടു ഇരിക്കുമ്പോൾ ഇട്ടിതൊമ്മച്ചൻ ദീനം നടിച്ചു ഭ്രമം കാണിക്കയും മലവിസൎജ്ജനത്തിനു എന്നു ഭാവിച്ചു പടിയോല ഉടുപ്പിൽ ഒളിച്ചു വച്ചുംകൊണ്ടു പുറത്തിറങ്ങുകയുംചെയ്തു. ഉടുപ്പു ഊരി ഒരു കുററിക്കാട്ടിന്മേൽ ഇട്ടു ദൂരെയ്ക്കു ആൾ ഇരിപ്പുണ്ടെന്നു തോന്നിച്ചും കൊണ്ടു ഈ വിദ്വാൻ പടിയോല സഹിതം രാത്രിഗമിച്ചു പാലിയത്തച്ചൻ മഠാന്തിരം വഞ്ചിവഴി തിരിച്ചുപോന്നു.

ഇവിടം മുതൽ ഇട്ടി തൊമ്മൻ കത്തനാരെയും തോമ്മാ മെത്രാനെയും ബലമായി പിടിപ്പിച്ചു ദണ്ഡനസ്ഥലത്തു അയച്ചു ശിക്ഷിക്കണമെന്നു പറങ്കികൾ നിശ്ചയിച്ചു കൊച്ചിയിൽ രാജാവു മഠാന്തിരം ഇ

വരെ പിടിപ്പിച്ചു തൃപ്പൂണിത്തുറെ ഒരു മാളികയിൽ തടവിൽ വച്ചിരുന്നു. കൊച്ചീക്കു കൂട്ടി അയക്കുവാൻ മൂന്നാലു ദിവസത്തെ താമസം ഉണ്ടായതിനാൽ ഇതിനിടയിൽ പല സുറിയാനിക്കാരും ഇവരെ ചെന്നു കാണുകയും ദുഃഖിച്ചു പോരികയും ചെയ്തിരുന്നു. ഇങ്ങനെ കാണ്മാൻ വന്നതിൽ മുളന്തുരുത്തിക്കാരായി താടി നീട്ടിയ രണ്ടു മൂപ്പന്മാരെ മെത്രാന്റെയും കത്തനാരുടെയും വേഷം ധരിപ്പിച്ചിരുത്തുകയും മൂപ്പന്മാരുടെ മുണ്ടും നേര്യതും മെത്രാനും ഇട്ടിതൊമ്മച്ചനും ധരിച്ചു പുറത്തു നില്ക്കുന്ന കാവൽക്കാർ അറിയാതെ വെളിക്കിറങ്ങി രക്ഷപെടുകയും ചെയ്തു. കൊച്ചി സർക്കാർ ഈ മൂപ്പന്മാരെ മെത്രാനെന്നും കത്തനാരെന്നും ഭാവിച്ചു പറങ്കികളുടെ അടുക്കലേക്കു കൂട്ടിയയച്ചു. പറങ്കികൾ ഇവരെ കണ്ടപ്പോൾ ആൾമാറാട്ടം മനസ്സിലാക്കി ഇവരെ അടിച്ചു വിട്ടയക്കയും മെത്രാനെയും കത്തനാരെയും പിടിപ്പാൻ വീണ്ടും ശ്രമം ചെയ്കയും ചെയ്തു. പിന്നെ അകപ്പെടുന്നതിനു മുമ്പു ലന്തക്കാർ പറങ്കിയുടെ രാജ്യാധികാരം എടുത്തതിനാൽ അവരുടെ കൈവശം അകപ്പെടുവാൻ ഇടയായില്ല. മേല്പറഞ്ഞ രണ്ടു വൃദ്ധന്മാരുടെ സഹായം ഇല്ലായിരുന്നു എങ്കിൽ ഒന്നാം മാർ തോമ്മാ മെത്രാനും ഇട്ടി തൊമ്മൻ കത്തനാരും ഗോവയിലെ ദണ്ഡനസ്ഥലത്തിനു ഇരയായി തീർന്നേനെ.

ഇവിടം മുതൽ സുറിയാനിപ്പള്ളികളെ തിരിച്ചെടുക്കുന്നതിനു നമ്മുടെ കഥാനായകൻ വളരെ ശ്രമം ചെയ്തു. അദ്ദേഹത്തിന്റെ സ്വാധീനം തെക്കെദിക്കിൽ അധികം ഉണ്ടായിരുന്നതിനാൽ പമ്പാനദിക്കു തെക്കു റോമ്മാ സഭ അശേഷം ക്ഷയിപ്പിച്ചുകളഞ്ഞു. വടക്കൊ ദ്രോഹികളായ ചാണ്ടികത്തനാർ മുതലായവരുടെ ശ്രമംകൊണ്ടു അനേക പള്ളികൾ റോമ്മാ അടിമയിൽ പിന്നെയും ഉറച്ചുനിന്നു. ഇങ്ങനെ സ്വന്തകാര്യം ഒന്നും നോക്കാതെ സഭയ്ക്കു വേണ്ടി ആയിസ്സു മുഴുവൻ വ്യയം ചെയ്തശേഷം സ്തുതിചൊവ്വാകപ്പെട്ട യാക്കോബായ വിശ്വാസത്തിൽ [illegible]ൽ മെടമാസം ൨൭-ാംനു ഇദ്ദേഹം കർത്താവിൽ നിദ്രയെ പ്രാപിച്ചു സ്വന്ത ഇടവകയായ കല്ലിശെരിൽ അടക്കപ്പെട്ടു.

ഉതിയമ്പേരൂർ സൂന്നഹദോസിൽ നമ്മുടെ സഭയെ ഒന്നായി അകപ്പെടുത്തിയ റൊമ്മാസഭയുടെ ചുവട്ടിൽ ആദ്യം കോടാലി വച്ചതും മുറിച്ചിട്ടതും ഇട്ടിതൊമ്മൻ കത്തനാർ ആയിരുന്നു. അദ്ദേഹത്തിന്റെ ശ്രമം ഇല്ലായിരുന്നുവെങ്കിൽ ആ വേലയെ പിന്നീടു മുഴുവനാക്കിയ പരദേശബാവാന്മാരുടെ ശ്രമം നിഷ്ഫലമായി ഭവിച്ചേനെ. ഇട്ടിതൊമ്മൻ കത്തനാർ എന്ന പേർ റൊമ്മാസഭക്കാർക്കു മഹാവെറുപ്പാകുന്നു. വരാപ്പുഴക്കാരുടെ സഭാ ചരിത്രം വായിച്ചാൽ അവർക്കു ഇദ്ദേഹത്തോടുള്ള വെറുപ്പു എന്തുമാത്രമെന്നു കാണാം. അതെ ആ സഭയെ വെട്ടിമുറിച്ച ആളിനെ അവർ വെറുക്കുന്നതിൽ ഒട്ടും അതിശയിപ്പാനില്ല. എന്നാൽ സുറിയാനിസഭയ്ക്കോ അദ്ദേഹം ഒരുവലിയതൂണും വീണ്ടെടുപ്പുകാരനും ആയിരുന്നു. ഇദ്ദേഹത്തിന്റെ സ്വഭാവത്തെയും സെച്ചാവജ്ഞനയെയും കുറിച്ചു ഒരു പഴയ ഗ്രന്ഥത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "താൻ ധരിച്ചിരിക്കുന്ന കുപ്പായം അല്ലാതെ രണ്ടുവസ്ത്രം തനി

ക്ക ഇല്ലായിരുന്നു. ഉടുപ്പു മുഷിയുമ്പോൾ ഊരി കൊടുത്തും വച്ചു താൻ അപ്പോൾ താമസിക്കുന്ന സ്ഥലത്തെ ഒരു പട്ടക്കാരന്റെതു വാങ്ങിച്ചു ധരിക്കും. പൊക്കണവും മടിശ്ശീലയും കൂടാതെ സഞ്ചരിച്ചുവന്നു. ഉടനുത്തരം പറവാൻ വലരെ സാമൎത്ഥ്യം ഉണ്ടായിരുന്നു. ഒരിക്കൽ ഉറങ്ങി കിടക്കുമ്പോൾ പരീക്ഷയായി ഒരാൾ ഇദ്ദേഹത്തെ വിളിച്ചിട്ടു "അച്ചാ വസൂരിവന്നമുഖം എന്തുപോലെയിരിക്കും" എന്നു ചൊദിച്ചപ്പോൾ "ചക്ക വീണ പിലാവില പോലെ" എന്നു ഉറക്കത്തിൽ മറുപടി പറഞ്ഞു".

---

## പാപത്തിൽ നിന്നുള്ള സ്വാതന്ത്ര്യം.

കുളമ്പു പ്രസംഗികളുടെ ഉപദേശത്തിൽ ചേൎന്നു 'രക്ഷിക്കപ്പെട്ടു' എന്നു പറയുന്നവരുടെ ഇപ്പൊഴത്തെ സംസാരം അവർ പാപത്തെ വിട്ടൊഴിഞ്ഞിരിക്കുന്നു എന്നാണല്ലൊ. ഇതു തന്നെത്താൻ വഞ്ചിക്കുന്ന ഒരു വിചാരം ആകുന്നു. പാപത്തെ അശേഷം വിട്ടൊഴിഞ്ഞിരിക്കുന്നു എന്നു പറയുമ്പോൾ ചെയ്ത പാപങ്ങൾക്കു മോചനം ലഭിച്ചുകൊണ്ടു മേലാൽ അശേഷം അവർ പാപം ചെയ്യാതെ ഇരിക്കുന്നു എന്നാണ അവർ തങ്ങളെക്കുറിച്ചു വിചാരിച്ചും പറഞ്ഞും വരുന്നതു. പാപം എന്നുവച്ചാൽ ഇന്നതാണെന്നുള്ള ശരിയായ അൎത്ഥം ഇവർധരിച്ചിട്ടില്ല. ധരിച്ചിരുന്നുവെങ്കിൽ ഈ വിധം തങ്ങളെക്കുറിച്ചു പറവാൻ പ്രസംഗികൾക്കും അവരുടെ പിൻഗാമികൾക്കും ഇടവരികയില്ലായിരുന്നു.

പാപം എന്നു വച്ചാൽ കല്പനലംഘനം ആകുന്നു. ചെയ്വാൻ കല്പിച്ചിട്ടുള്ളതിനെ ചെയ്യാതിരിക്കയും വിരൊധിച്ചിട്ടുള്ളതിനെ ചെയ്കയും ആകുന്നു. ജന്മപാപമെന്നും കൎമ്മപാപമെന്നും രണ്ടുതരങ്ങൾ പാപത്തിൽ ഉണ്ടു. "ഒരുത്തന്റെ പിഴനിമിത്തം സകല മനുഷ്യൎക്കും ശിക്ഷാവിധി ഉണ്ടായി" എന്നു റോമ്മാ ൫-൧൮-ൽ പറയുന്നതുകൊണ്ടു ആദാമിന്റെ ലംഘനം നിമിത്തം മനുഷ്യജാതി ഒട്ടുക്കു ജന്മപാപം ഉത്ഭവിച്ചു എന്നു തെളിവാകുന്നു. അതിനാൽ ഇന്നു ജനിച്ച ശിശുവും പാപത്തിൽ ഇരിക്കുന്നു എന്നു അറിയണം. "നേരുകേടിൽ ഞാൻ ഉത്ഭവിച്ചു പാപത്തിൽ എന്റെ മാതാവു എന്നെ ഗൎഭം ധരിച്ചു" (സങ്കീ-൫൧-൫) ഇതുകൊണ്ടാണ ശിശുക്കൾക്കു മാമൂദീസാ ആവശ്യമെന്നു നിശ്ചയിച്ചിരിക്കുന്നതു. "ജ്ഞാനസ്നാനം ജഡത്തിന്റെ മലിനതയെ നീക്കുന്നതായിട്ടല്ല ദൈവത്തിന്റെ നേരെ നല്ല മനസ്സാക്ഷിയുടെ ഉത്തരമായി യേശു മിശിഹായുടെ ഉയിൎപ്പിനാൽ നമ്മെ രക്ഷിക്കുന്നതാകുന്നു". (൧ പത്രൊ ൩-൨൧) അതിനാൽ ജ്ഞാനസ്നാനത്താൽ ശിശുക്കൾ ജന്മപാപത്തിൽനിന്നു യേശുമൂലം രക്ഷിക്കപ്പെടുന്നു. പിന്നെ അവൎക്കു അറിവുണ്ടാകുമ്പൊൾ കൎമ്മപാപം വരാവുന്നതാണല്ലൊ

കൎമ്മപാപം എന്നാൽ കേവലം പ്രവൃത്തിയിൽ മാത്രംഅല്ല ഇരിക്കുന്നതു. വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും പാപം ഇരിക്കുന്നു. നീ വ്യഭിചാരം ചെയ്യരുതെന്നുള്ള കല്പന പ്രവൃത്തിയാൽ

നാം ലംഘിക്കുമ്പോൾ പാപമാകുന്നു എന്നു സംശയമില്ലല്ലൊ. എന്നാൽ ഒരുത്തൻ ഒരു സ്ത്രീയെ മോഹിച്ചു പൊയാൽ അവൻ വ്യഭിചാര പാപത്തിൽ അകപ്പെട്ടിരിക്കുന്നു എന്നു കൎത്താവു പഠിപ്പിക്കുന്നു. (മത്താ ൫. ൨൮) കാരണം കൂടാതെ സഹോദരനെ ഭോഷാ എന്നുവിളിച്ചാൽ ശിക്ഷാ വിധിയെ സമ്പാദിക്കുന്നു. (മത്താ ൫. ൨൨) അതുകൊണ്ടു പാപം പ്രവൃത്തിയിൽ മാത്രമല്ല വചനത്തിലും വിചാരത്തിലും കൂടെ ഉണ്ടെന്നു സ്പഷ്ടമാകുന്നു.

ഒരുത്തൻ പത്തു കല്പനകളെയും ശരിയായി ആചരിച്ചിരിക്കുമ്പോൾ അതിൽ ഒരു കല്പനയെ മാത്രം ഒരിക്കൽ ലംഘിച്ചു പോയാൽ ശേഷം ഒമ്പതും ലംഘിച്ചതായി വിചാരിക്കപ്പെടുന്നു. "ആരെങ്കിലും സകല ന്യായപ്രമാണങ്ങളേയും കാത്തു ഒന്നിൽ തെററിയാൽ അവൻ എല്ലാററിലും കുററക്കാരനാകുന്നു" (യാക്കൊ ൨. ൧൦) രക്ഷിക്കപ്പെട്ടു എന്നു നടിക്കുന്നവരെ ഈ വാക്യത്തെ നിങ്ങൾ നന്നായി ചിന്തിപ്പീൻ. ഒമ്പതു കല്പനയും കാത്തു പത്താമത്തേതു മാത്രം തെററിച്ചാൽ പത്തും തെററിച്ചതായി വരുന്നു എന്നു ഇതിനാൽ സ്പഷ്ടമാണല്ലൊ. പാപം പ്രവൃത്തിയിൽ മാത്രമല്ല വചനത്തിലും വിചാരത്തിലും കൂടെ ഉണ്ടെന്നു മുമ്പെ കാണിച്ചിട്ടുമുണ്ടല്ലൊ. അപ്പോൾ രക്ഷിക്കപ്പെട്ടു എന്നു വിചാരിക്കുന്ന സഹോദരാ നീ വചനത്തിലും വിചാരത്തിലും കൂടി പാപം ചെയ്യുന്നില്ലന്നു നീ പറയുന്നുവൊ. നിന്റെ മനസ്സു ഏതെങ്കിലും ഒരു കാൎയ്യത്തിൽ അല്പം തെററിപ്പോയാൽ നീ ഏതിൽ തെററിയൊ ആ പാപത്തിൽ മാത്രമല്ല സകല കല്പനകൾക്കും നീ കുററക്കാരനായിവരുന്ന സ്ഥിതിക്കു നിന്നിൽ പാപം ഇല്ലന്നു എങ്ങനെ പറയാം. "നമ്മിൽ പാപമില്ലന്നു നാം പറയുന്നു എങ്കിൽ നമ്മെത്തന്നെ നാം വഞ്ചിക്കയാകുന്നു" (൧യോഹ ൧. ൮) ഹാ നോക്കുക! നമ്മിൽ! ആരിൽ? ക്രിസ്തുവിന്റെ അപ്പൊസ്തോലനും ജീവനില്ലാത്ത വിശ്വാസത്താലൊ കേവലം പ്രശംസാവാക്കിൽ മാത്രമൊ അല്ല, പ്രത്യക്ഷമായി ആത്മാവിനെ പ്രാപിച്ചവനുമായ യോഹന്നാൻ ഏവൻഗേലിസ്താ കൂടെ ഉൾപ്പെട്ട 'നമ്മിൽ' പാപം ഇല്ലന്നു പറയുന്നു എങ്കിൽ ആ മനുഷ്യൻ (അപ്പൊസ്തോലനു തന്നെയായാലും) തന്നെത്താൻ വഞ്ചിക്കുകയാകുന്നു. ഈ സ്ഥിതിക്കു "പതിനേഴു വൎഷമായി എന്റെ ഹൃദയം വെണ്മയായിരിക്കുന്നു" എന്നു വമ്പുപറയുന്ന ഡേവിഡും അവനെ ദൈവമാക്കികൊണ്ടു പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടിരിക്കുന്നു എന്നു പ്രശംസിക്കുന്ന അവന്റെ പിൻഗാമികളും അപരെത്തന്നെ വഞ്ചിക്കുന്നു. അവരെ മാത്രമല്ല സാധുക്കളായ അനെകരെയും കൂടെ തന്നെ.

ഹാ കപടഭക്തികാരനായ ഡേവിഡെ. ഠരം പതിനേഴുവൎഷത്തിനകത്തു വിചാരത്തിൽ പോലും ഒരിക്കലും നീ തെററിയിട്ടില്ലയൊ?. ഒരിക്കൽ വിചാരത്തിൽ എങ്കിലും ഒന്നു തെററിയാൽ പ്രവൃത്തിയാൽ തെററിയ ഫലം ഉണ്ടല്ലൊ. അപ്പൊൾ എല്ലാ കല്പനകളെയും ലംഘിച്ചതായും വിചാരിക്കപ്പെടുമെല്ലൊ. പിന്നെ പതിനേഴു വൎഷമായി എന്റെ ഹൃദയം ഹിമം പോലെ വെണ്മയായിരിക്കുന്നു എന്നു നിനക്കു

എങ്ങിനെ പറയാം.

ശുദ്ധ പത്രോസിനാകട്ടെ ശുദ്ധ പൌലൂസിനാകട്ടെ ശുദ്ധ യൊഹന്നാനാകട്ടെ ഇങ്ങനെ പറവാൻ ധൈൎയ്യമില്ലായിരുന്നു. പത്രൊസ തെററിയതുകൊണ്ടു പൌലൂസ അവനെ ശാസിച്ചതായി നാം വായിക്കുന്നു. (ഗലാ ൨. ൧൧) പൌലൂസു താൻ ഇച്ശിക്കാത്ത ദൊഷത്തെ ചെയ്യുപോകുന്നു എന്നു ഏററുപറയുന്നു. (റൊമ്മാ ൭- ൧൯) തന്നിൽ പാപം ഇല്ലന്നു പറയുന്നെങ്കിൽ തന്നത്താൻ വഞ്ചിക്കയാണന്നു യോഹന്നാനും പറയുന്നു, ഹാ ഈ മൂന്നു അപ്പൊസ്തോലന്മാരെക്കാൾ എത്ര കേമന്മാരാണ ഡേവീഡവെർസ്സപത്തന്മാരും അവരുടെ പിൻഗാമികളും. ഇവർ അപ്പൊസ്തോലന്മാരെക്കാൾ കററംതീരപ്പെട്ടവരും ക്രിസ്തുവിനൊടു സമന്മാരുമാണന്നു ഇതിനാൽ വരുത്തിയിരിക്കുന്നു. അയ്യൊ എത്ര പാപം. എത്ര മഹാപാപം.

അല്ലയൊ സഹൊദരന്മാരെ നാം എല്ലാവരും പാപികളാകുന്നു എന്നു ഏററുപറവീൻ. പാപത്തെക്കുറിച്ചു പത്രൊസിനെയും ദാവീദിനെയും പോലെ അനുതപിപ്പീൻ. നിങ്ങൾ വഞ്ചിക്കപ്പെടരുതു. ഉടനെതന്നെ രക്ഷിക്കപ്പെട്ടു എന്നൊ നിങ്ങൾക്കു നിത്യജീവൻ സ്ഥിരമായി എന്നൊ നിങ്ങളിൽ പാപം ഇല്ലന്നൊ പാപം ചെയ്വാൻ നിങ്ങൾക്കു ഇനി ഇടയില്ലന്നൊ വിചാരിക്കാതെ നിങ്ങളുടെ പാപങ്ങളെ ദൈവത്തോടു ഏററു പറഞ്ഞു അനുതപിപ്പീൻ. അവസാനത്തോളം നിലനില്ക്കുവീൻ. മരണത്തോളം വിശ്വസ്ഥനായിരിക്ക.

---

## കൊച്ചി പള്ളികളുടെ വിലാപം.

മാന്യ സഹോദരിമാരെ ലോകത്തിൽ എങ്ങും കീൎത്തിപ്പെട്ടതും പല മണവാട്ടികൾ ഉടുത്തു ചമഞ്ഞു അലംകൃതത്തോടിരിക്കുന്നതുമായ ഈ മുഖ്യതറവാട്ടിൽ ഒരു ബന്ധുത വേണമെന്നു നമ്മുടെ പിതാക്കന്മാർ ആഗ്രഹിച്ചു ഞങ്ങളെ ഇവിടെ കല്ല്യാണം കഴിച്ചുകൊടുത്തതല്ലാതെ സ്ത്രീധനമൊ വസ്ത്രാഭരണങ്ങളൊ തന്നില്ലന്നുള്ള വാസ്തവം നിങ്ങൾ അറിഞ്ഞിരിക്കുന്നുവല്ലൊ. ഒരു സന്ധു വേദനപ്പെട്ടപ്പൊൾ എല്ലാ സന്ധുവും വേദനപ്പെട്ടുവാനും ഒന്നു സന്തോഷിക്കുമ്പോൾ എല്ലാ സന്ധുവും സന്തോഷിപ്പാനുമായിട്ടു നാമെല്ലാവരും സ്വൎഗ്ഗീയമണവാളന്റെ അവയവങ്ങൾ എന്നു നിൎണ്ണയിച്ചായിരിക്കാം പിതാക്കന്മാർ ഞങ്ങൾക്കു ഒന്നും തരാഞ്ഞതു. നിൎഭാഗ്യകളായ ഞങ്ങൾ അന്നവസ്ത്രാഭരണങ്ങൾ യാതൊന്നും ഇല്ലാതെ സൎവ്വാംഗം മുറിപ്പെട്ടു പ്രധാന കുഡുംബത്തിന്റെ പൂമുഖങ്ങളിൽ കിടന്നു ഇതാ ചവിട്ടുകൊള്ളുന്നു. ഞങ്ങളെ പുലൎത്തുവാൻ മക്കളില്ലാതെ മച്ചികൾക്കു തുല്യമായും ഭവിച്ചു. നിങ്ങളുടെ അനേക പുത്രന്മാരും ഉദ്യോഗസ്ഥന്മാരും ഞങ്ങളെ കണ്ടിട്ടും ഏശായായുടെ ദീൎഘദൎശനം പോലെ കണ്ണടച്ചിരിക്കുന്നു. അയ്യൊ സഹോദരിമാരെ ഞങ്ങളുടെ നഗ്നത മറപ്പാനും മുറിവുകൾ സൌഖ്യപ്പെടുത്തുവാനു

മുള്ള കാലം ഇനി എപ്പോൾ ആരാൽ ഉണ്ടാകുമെന്നോൎത്തു കേണുകേണിരിക്കുമ്പോൾ നിങ്ങളുടെ മക്കളിൽ ചിലർ ഈ വഴി കടന്നു ഞങ്ങളെ കണ്ടു ശമ്മറിയാക്കാരനെപ്പോലെ കനിവുതോന്നി മൂത്തസഹോദരിയെ പനഫാവു ശാലയിൽ ആക്കി കുറെ പണവും കൊടുത്തു താല്പൎയ്യമായി വിചാരിച്ചുകൊള്ളണമെന്നും അധികം ചിലവു വരുന്നതു പിന്നെ തന്നുകൊള്ളാമെന്നും പറഞ്ഞേല്പിച്ചതിനാൽ ശമ്മറിയാക്കാരന്റെ ദൃഷ്ടാന്തം പലരും ഓൎമ്മവക്കുമെന്നു ആശിച്ചു പാൎക്കുന്നു.

തുടരും.

## ഒരു പ്രസംഗം.

(സിംഹാസനത്തിനു മുമ്പാകെ നില്ക്കുന്ന മൂപ്പന്മാർ.)

"സിംഹാസനത്തിനു ചുററിലും ഇരുപത്തുനാലു പീഠങ്ങളും ഉണ്ടായിരുന്നു. ആ പീഠങ്ങളിന്മേൽ വെള്ളവസ്ത്രങ്ങൾ ധരിച്ച ഇരുപത്തുനാലു മൂപ്പന്മാർ ഇരിക്കുന്നതിനെ ഞാൻ കണ്ടു. അവൎക്കു തങ്ങളുടെ ശിരസ്സുകളിൽ പൊൻകിരീടങ്ങളും ഉണ്ടായിരുന്നു." (വെളി- ൪- ൪)

ദൈവത്തിന്നു ഒരെ ഭവനം ഉണ്ടു. ആ ഭവനം ഒരെപുസ്തകത്തിൽ പേരെഴുതപ്പെട്ടിരിക്കുന്നു. ആ ഭവനം ഒരെ രക്തത്താൽ വീണ്ടെടുക്കപ്പെട്ടിരിക്കുന്നു. ആ ഭവനം ഒരെ ആത്മാവിനാൽ ഉയൎപ്പിക്കപ്പെട്ടിരിക്കുന്നു. ആ കുഡുംബത്തിൽ ചേൎന്നവരായി ശരീരത്തിൽ വസിക്കുന്ന നാം കീഴത്തട്ടിലും മഹത്വത്തിൽ പ്രവേശിച്ചിട്ടുള്ള നമ്മുടെ സഹോദരന്മാർ മേല്ത്തട്ടിലും വസിക്കുന്നു. അവർ ഏതുപ്രകാരം ക്രിസ്തുവിനോടുകൂടെ അവകാശികളായിരിക്കുന്നുവൊ നാമും അപ്രകാരംതന്നെ അവകാശികളായിരിക്കുന്നു. മീതെ കാണപ്പെടുന്ന സഭയെയും കീഴെ കാണപ്പെടുന്ന സഭയെയും വേൎതിരിക്കുന്നതു മരണമത്രെ. നാം ഭൂമിയിൽ വസിക്കുമ്പൊഴൊക്കയും മോക്ഷത്തിൽ പ്രവേശിക്കണമെന്നുള്ള ആശയോടുകൂടെ ജീവിച്ചു പോരുന്നു. ൨ കോറ- ൫- ൮- മേൽ ലോകത്തിലുള്ള ശുദ്ധിമാന്മാരുടെ ലക്ഷണങ്ങൾ പോലെ നമ്മുടെ ലക്ഷണങ്ങളും ഇരിക്കേണ്ടതാകുന്നു.

൧. മേൽ ലോകത്തിലുള്ളവരുടെ അവസ്ഥയെയും അവരുടെ മഹത്വത്തെയും പററി ചിന്തിക്ക.

ശ്രദ്ധ: യോഹന്നാന്റെ ദൎശനത്തിൽ ക്രിസ്തുവിന്റെ സഭ ഇരുപത്തു നാലു മൂപ്പന്മാരാൽ കുറിക്കപ്പെട്ടതായി കാണുന്നു. ഇവർ നിത്യ ആശ്വാസത്തിൽ ഉൾപ്രവേശിച്ച അനേകായിരങ്ങൾക്കു പ്രതിനിധികളായിട്ടത്രെ കാണപ്പെടുന്നതു.

൨. മോക്ഷത്തിൽ ഇരിക്കുന്ന ശുദ്ധിമാന്മാർ മൂപ്പന്മാർ എന്നു ഇവിടെ വിളിച്ചിരിക്കുന്നു. മൂപ്പന്മാർ എന്നു പറയുന്നതിൽ അവരുടെ ഉദ്യോഗ വലിപ്പത്തെ മാത്രമല്ല അവർ ക്രിസ്തുവിലുള്ള വിശ്വാസത്തിൽ പൂൎണ്ണതപ്പെട്ടിരിക്കുന്നവർ എന്നും അൎത്ഥമുണ്ടു. ഇവർ ദൈവ സ്നേഹത്തിന്റെ ആഴം, നീളം, ഉയരം എത്രത്തോളമെന്നു അറിഞ്ഞു ഉ

ണർറ്റുള്ളവരായിരിക്കുന്നു. പരലോകത്തിലുള്ളവരിൽ ഏററവും ചെറിയ ഒരു ശുദ്ധിമാൻ ഇഹലോകത്തിലുള്ള കീൎത്തിപ്പെട്ടൊരു ശാസ്ത്രിയെക്കാൾ ഏററവും അറിവുള്ളവനത്രെ. മരണം എന്ന തിരശ്ശീല കിഴിച്ചു അപ്പുറത്തു കടന്നാൽ ഉടൻ തന്നെ നമ്മുടെ അറിവില്ലായ്മ എല്ലാം നീങ്ങിപ്പോകും. ഇവിടെ അറുപത എഴുപതു വയസ്സോളം പഠിത്വത്തിൽ തന്നെ ജീവിച്ചിട്ടും ഇനിയും കിട്ടാതെയിരിക്കുന്ന വലിയതും വളരെയുമായ അറിവുകൾ അഞ്ചു നിമിഷത്തിനുള്ളിൽ ക്രിസ്തുവിൻ മുഖത്തെ ദൎശിക്കുന്ന ഒരു വിശ്വാസിക്കു ലഭിക്കുന്നു. ൧കൊ. ൧൩-൧൨ അപ്പോൾ നാം അറിയെണ്ടും പ്രകാരം അറികയും ചെയ്യുന്ന കാലം സമീകാൻ പ്രാൎത്ഥിപ്പീൻ. അവന്റെ കഷ്ടസങ്കടങ്ങളെല്ലാം നീങ്ങിപ്പോകുന്നു. അവിശ്വാസമൊ മുറുകെ പററുന്ന പാപമൊ അവനെ എത്തിപ്പിടിപ്പാൻ കഴികയുമില്ല. കുഞ്ഞാടിന്റെ കൈകളാൽ അവന്റെ കണ്ണിൽനിന്നു കണ്ണുനീരുകളെ തുടച്ചുകളയുന്നു. വെളി- ൭- ൧൭- ഇങ്ങനെ അവൻ വേദോപദേശത്തിൽ തെളിഞ്ഞ ഒരു വിദ്വാനായിതീരുന്നു. വിശേഷിച്ചും മൂപ്പന്മാർ എന്നു പറയുന്നതിൽ ദൈവീക സിംഹാസനത്തിൻ ചുററും ഇരിക്കുന്നതിനാൽ ശുദ്ധിമാന്മാൎക്കുള്ള മഹത്വത്തെ കാണിക്കുന്നു. അവർ മഹത്വം നിറഞ്ഞ രാജ്യത്തിൽ നിത്യാശ്വാസത്തിൽ പ്രവേശിച്ചു പരമ ഭാഗ്യത്തെ അനുഭവിക്കുന്നു. വെളി ൭- ൧൪- ൧൭-ം ൨൧- ൨൩- ൨൪-ം ഹാ ക്രിസ്ത്യാനിസഹോദരാ നീ നിന്റെ കണ്ണുകളെ മേൽ ലോകത്തിനുനേരെ ഉയൎത്തി നോക്കുക. നെബൊ എന്ന പൎവതത്തിൽനിന്നു മോശ തന്റെ കണ്ണുകളെ ഉയൎത്തി കനാൻ ദേശത്തെയും അതിന്റെ ഫലപുഷ്ടിയെയും കണ്ടതു പോലെ ആവൎത്ത ൩൪- ൧---൪- സ്വൎഗ്ഗീയ കനാനിൻ ജീവനുള്ള പുൽമാലിയും അതിൽ വസിക്കുന്ന ഭാഗ്യമുള്ള കുടിയിരിപ്പുകാരെയും നോക്കുക. നിനക്കും ഇനിക്കും പ്രതിനിധികളായിരിക്കുന്ന മൂപ്പന്മാരുടെ സംഘവും എമ്മാത്ര സന്തോഷ ആനന്ദത്തിൽ മുഴുകുന്നു എന്നും ചിന്തിക്ക. നാമും അവരോടുകൂടെ ചെന്നുചേരുവാൻ തക്കവണ്ണം മനസ്സോടെ നിപ്രയാസപ്പെടുന്നില്ലെങ്കിൽ ഞാൻ ജനിച്ച ഗൎഭപാത്രം തന്നെ ഇനിക്കു ശവക്കുഴിയായി ചമഞ്ഞെങ്കിൽ കൊള്ളായിരുന്നു എന്നു നീ പറഞ്ഞു പ്രലാപിക്കുന്ന നാഴികയും നിനക്കു അടുത്തിരിക്കുന്നു എന്നു ഓൎത്തുകൊൾക. ചന്ത സ്ഥലങ്ങളിൽ ഇരുന്നു കുഴൽ വിളിച്ചു കളിക്കുന്ന കുട്ടികളെപ്പോലെ ചിററിമ്പ വിനോദങ്ങളിൽ ഉല്ലസിച്ചുകൊണ്ടു ജീവിക്കാതെ പുതിയ യെറുശലേമിൽ സ്വാതന്ത്ര്യമക്കളായി ജീവിപ്പാൻ പ്രയാസപ്പെടുവീൻ.

൨. അവർ സിംഹാസനത്തിനു ചുററും ഇരിക്കുന്ന യെഹൂദ മൂപ്പന്മാർ സനഹറീംസംഘത്തിൽ അഗ്രാസനരുടെ ചുററും ഇരുന്നാലും ബഹുമാനം എല്ലാവൎക്കും ഒരുപോലെതന്നെയിരിക്കുന്നതുപോലെ ശുദ്ധിമാന്മാർ യേശുവിന്റെ സമീപത്തിൽ അവനെപ്പോലെ തന്നെ സിംഹാസനങ്ങളിന്മേൽ അവന്റെ പ്രകാശത്താൽ ഇവരും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ദീൎഘദൎശിമാർ, അപ്പൊസ്തൊലന്മാർ, രക്തസാ

ക്ഷികൾ, ഉപദേഷ്ടാക്കൾ മുതലായി സത്യമായി തന്നെ പിന്തുടരുന്ന എവരും മേൽലോകത്തിൽ ഏട്ടുകപ്പെട്ടു യേശുവിൻെറ സ്നേഹത്തിൽ തൃപ്തിപ്പെടുകയും ചെയ്യുന്നു. വെളി- ൭- ൧൬.

൮. അവർ സിംഹാസനത്തിനു ചുററും വെള്ളവസ്ത്രം ധരിച്ചുകൊണ്ടിരിക്കുന്നു. അവർ ദൈവത്തിൻെറ മുമ്പാകെ കുററമില്ലാത്തവരായിരിക്കുന്നു. വെളി ൧൪- ൫- അവർ തങ്ങളുടെ വസ്ത്രങ്ങളെ ആട്ടിൻകുട്ടിയുടെ രക്തത്തിൽ അലക്കി വെളുപ്പിച്ചിരിക്കുന്നു വെളി ൭- ൧൪- ഇങ്ങനെ കറയില്ലാതെ അവർ അതിനെ ധരിച്ചുകൊണ്ടു ദൈവ സന്നിധിയിൽ സന്തോഷ കീർത്തനങ്ങൾ പാടുന്നു. നാമും നമ്മെ കറപ്പെടുത്താതെ ഈ പാപലോകത്തിൽ ശുദ്ധിമാന്മാരുടെ നീതിയാകുന്ന വെളി- ൧൯- ൮ വെള്ളവസ്ത്രത്തെ ധരിച്ചുംകൊണ്ടു ജീവിപ്പീൻ. നശിച്ചുപോകുന്ന നിക്ഷേപത്തിനു നിങ്ങളുടെ ഹൃദയത്തെവച്ചുകൊണ്ടു വെള്ളപൂശപ്പെട്ടിട്ടുള്ള ശവകല്ലറകളെപ്പോലുള്ള പരീശലക്ഷണത്തെ വിട്ടു ഓടുകയും ചെയ്വീൻ- വിലതീരാത്തതും നിങ്ങളുടെ രക്ഷയ്ക്കു വേണ്ടി ചിന്തപ്പെട്ടതുമായ ദൈവപുത്രൻെറ രക്തത്തെ നിങ്ങൾ ചവിട്ടികളയാതിരിപ്പാൻ സൂക്ഷിപ്പീൻ. എബ്രാ ൧൦- ൨൯- പിശാചിൻെറ മക്കൾ തങ്ങളുടെ ഇഷ്ടപ്രകാരം നടന്നുകൊള്ളട്ടെ. നിങ്ങൾ കോട്ടവും വികടവുമുള്ള സന്തതികളുടെ നടുവിൽ ജ്വലിച്ചു പ്രകാശിക്കുന്ന നിഷ്കളങ്കമക്കളായിരിപ്പാൻ പ്രയാസപ്പെടുവീൻ. ഫീലിപ്പി- ൨- ൧൫ പിതാവെ നിൻെറ ജനത്തെ കുററമില്ലാത്ത ജീവിതത്തിൽ അവസാനത്തോളം കാത്തുകൊള്ളത്തക്കവണ്ണം തിരുമനസ്സാകേണമെ.

൯- മൂപ്പന്മാർ ആചാര്യവേല ചെയ്യുവരുന്നു. നീ ഞങ്ങളെ ഞങ്ങളുടെ ദൈവത്തിൻെറ ഭവനത്തിൽ ആചാര്യന്മാരും പ്രഭുക്കന്മാരും രാജാക്കന്മാരും ആയിട്ടാക്കിയിരിക്കുന്നു എന്നു അവർ പാടിയതായി പറയപ്പെട്ടിരിക്കുന്നു- വെളി ൫- ൧൦- ൧൫ അവർ പ്രാർത്ഥനയാലും സ്തോത്രത്താലും ഠരം ഉദ്യോഗത്തെ നിറവേററികൊണ്ടുവരുന്നു. അവർ തങ്ങളുടെ കൈകളിൽ സുഗന്ധവാസനയുള്ള ധൂപകലശങ്ങളെയും ഇമ്പസ്വരം പുറപ്പെടുവിക്കുന്ന വീണകളെയും പിടിച്ചുംകൊണ്ടു എപ്പോഴും ശുശ്രൂഷ ചെയ്യുന്നു. യഹൂദപ്രധാനാചാര്യൻ വഷത്തിൽ ഒരിക്കൽ മാത്രം മഹാപരിശുദ്ധസ്ഥലത്തിൽ പ്രവേശിച്ചു വന്നിരുന്നു. നാം ഓരോരുത്തരും പുതിയ യറുശലേമിൻ പ്രാകാരങ്ങളിൽ ജീവനുള്ള ദൈവത്തിൻ മുമ്പാകെ മഹാപരിശുദ്ധ സ്ഥലത്തെക്കു നോക്കികൊണ്ടു ദിനംതോറും ആചാര്യവേലയെ ചെയ്യുന്നവരാകുന്നു. ശുദ്ധമനസ്സോടുംകൂടെ ഈ ലോകത്തിൽ ജീവിക്കുമ്പോളൊക്കയും നമ്മുടെ പരദേശവാസത്തിൻകാലത്തിൽ മഹാദൈവത്തിന്നു ശുശ്രൂഷ ചെയ്യുന്നതിന്നായിവിളിക്കപ്പെട്ടിട്ടുള്ള ഓരോരുത്തരുമെ ഇവിടെനിങ്ങളുടെപ്രവൃത്തി നല്ലതായാലും അകാരത്തതായാലും പരലോകത്തിൽ നിങ്ങളെ പിന്തുടരുമെന്നു ഓർത്തു കൊൾവീൻ. മാന്യ വായനക്കാരെ ഇവിടെ നിങ്ങൾ ചെയ്യുന്നതായ നിങ്ങളുടെ കച്ചവടത്തിലും ഉദ്യോഗത്തിലും വിതയിലും കൊയിത്തിലും നിങ്ങളുടെ ദൈവത്തെ മഹത്വപ്പെടുത്തുവിൻ.

൬. അവർ തങ്ങളുടെ ശിരസ്സുകളിൽ പൊൻകിരീടങ്ങൾ ധരിച്ചു കൊണ്ടിരിക്കുന്നു. അവരുടെ മൂത്ത സഹോദരൻ രാജാവായും ഇരിക്കുന്നു. അവൻ അവരെ തന്നൊടുകൂടെ രാജ്യഭാരം ചെയ്യത്തക്കവണ്ണവും തന്റെ പിതാവിന്റെ ഭവനത്തിലുള്ള അനെകവാസസ്ഥലങ്ങളിൽ ഭരണം ചെയ്യത്തക്കവണ്ണം ആക്കിയിരിക്കുന്നു. യൊഹ- ൧൪- ൨- അവർ രാജാക്കളാകുന്നു എങ്കിൽ രാജ്യവുമുണ്ടു. അവിടെയുള്ള രാജ്യം നീങ്ങിപോകാത്തതും നിത്യ സുഖമുള്ളതും ശത്രുക്കൾക്കു എത്തി നോക്കുവാൻ പാടില്ലാത്തതും അവരുടെ അധികാരം എടുക്കപ്പെടാത്തതുമായ ഠരംമഹത്വമുള്ള രാജ്യത്തെ അനുഭവിക്കണമെന്നു ആശയുള്ളവരുമെ ഇവിടെയും നിങ്ങളുടെ പാപ ഇശ്ചകളെ അടക്കിയും കൊണ്ടു നിന്റെ രാജ്യം വരണമെന്നുള്ള പ്രാൎത്ഥനയൊടും കൂടി ജീവിപ്പാൻ പ്രയാസപ്പെടുവീൻ.

൨. ഇനിയും മൂപ്പന്മാരുടെ തൊഴിലിനെക്കുറിച്ചു ചിന്തിക്കാം.

൧ാമതു അതുതാഴ്മയുള്ളത. അവർ സിംഹാസനത്തിനു മുമ്പാകെ സാഷ്ടാംഗം വീഴുന്നു. അവർ രാജാക്കന്മാരായിരുന്നിട്ടും കുഞ്ഞാടിന്റെ മുമ്പാകെ സാഷ്ടാംഗം വീണു വന്ദിക്കുന്നതുപോലെ ബഹുമാനം മറെറാന്നുമില്ലെന്നു അവർ വിചാരിക്കുന്നു. സൃഷ്ടിപ്പിൻ വിഷയത്തിലും ഇവർ പ്രമുഖന്മാരത്രെ. സങ്കീ ൯൫- ൬ ഹാ മാന്യവായനക്കാരാ ഇവർ ഇങ്ങനെ സാഷ്ടാംഗം വീഴുന്നു എങ്കിൽ നാം എത്ര അധികമായി വീഴെണ്ടവരെന്നു ചിന്തിക്ക. അല്ലൊ കഠിനകഴുത്തുള്ളവരെ ദൈവത്തിന്റെ മുമ്പാകെ നിങ്ങൾ കുമ്പിട്ടു വന്ദിക്കുന്നതിനും നിങ്ങളെത്തന്നെ താഴ്ത്തുന്നതിനും നിങ്ങൾ മടിക്കരുതെ. അവർ എത്രയും ശുദ്ധിമാന്മാരായിരിക്കുന്നുവൊ അത്രയും അവർ താഴ്മയുള്ളവരായിരിക്കുന്നതിനെ നോക്കുവീൻ. സഹോദരാ പാപ ജന്മികളായിരിക്കുന്ന നാം എന്തിനു നിഗളിക്കുന്നു. ഹാ നിഗളികളായുള്ളവരെ നിങ്ങളുടെ നിഗളം നിങ്ങളെ പാതാളത്തൊളം താഴ്ത്തികൊണ്ടു പോകുമെന്നു അറിഞ്ഞുകൊൾവീൻ. ദൈവം അഹങ്കാരികളൊടു എതിൎത്തു നില്ക്കുന്നു എന്നും വിനയമുള്ളവൎക്കു കൃപയെ നല്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ. എന്റെ കൂട്ടപാപികളെ ഞാൻ നിങ്ങളോടു ഓരോരുത്തരോടു ചോദിക്കുന്നു. നിങ്ങൾക്കു നിഗളമില്ലയൊ. പ്രാൎത്ഥിച്ചു തീരുന്ന ഉടനെ നിഗളം നിങ്ങളെ പിടികൂടുന്നില്ലയൊ. പ്രസംഗിച്ചു കഴിയുന്ന ഉടനെ ഈ പഴയസൎപ്പം നിങ്ങളുടെ കുതികാലിന്മേൽ കൊത്തുന്നില്ലയൊ. ഈ കാൎയ്യത്തിൽ ഏററവും ജാഗരണമുള്ളവർ നിങ്ങളായിരിക്കുന്നില്ലെങ്കിൽ നിങ്ങൾ നശിച്ചുപോകുമെന്നു ആകാശത്തെയും ഭൂമിയെയും സാക്ഷി വച്ചാം കൊണ്ടു കൎത്താവിൽ ഞാൻ നിങ്ങളൊടു അപേക്ഷിക്കുന്നു. ൫.മോശ ൩൦. ൧൯.

൨. അവർ നന്ദിയുള്ള ഹൃദയത്തോടും കൂടെ ഈ തൊഴിലിനെ നിറവേററുന്നു. തങ്ങളുടെ കിരീടങ്ങളെ സിംഹാസനത്തിന്മേൽ ഇരിക്കുന്നവന്റെ പാദങ്ങൾക്കൽ വച്ചു സാഷ്ടാംഗം വീണു അവനെ വന്ദിക്കുന്നു. കിരീടങ്ങൾ അവരുടേതായിരുന്നിട്ടും അതിനെ തങ്ങൾക്കു ദാനമായി കൊടുക്കപ്പെട്ടതാകുന്നു എന്നുള്ള നന്ദി നിറഞ്ഞ മനസ്സോടും കൂടെ

ഈ മഹത്വത്തെ എല്ലാം ദാനം ചെയ്യുന്നതിന്ന അപാത്രരായ തങ്ങളെ കൈക്കൊണ്ട ദൈവപുത്രന്റെ മുമ്പാകെ ഇതിൽ അധികമായി തങ്ങളെ താഴ്ത്തുവാനുണ്ടൊ. ഇതിനെ വായിക്കുന്ന സഹോദരാ ഭൂമിയിൽനിനക്കുണ്ടെന്ന വിചാരിക്കുന്നതായ ഉദ്യോഗമാകട്ടെ ധനസമ്പാദ്യങ്ങളാകട്ടെ പുത്രകളത്രങ്ങളാകട്ടെ ആട്ടുമാട്ടുകളാകട്ടെ നിലമ്പുരയിടങ്ങളാകട്ടെ കീൎത്തിബഹുമാനങ്ങളാകട്ടെ ബുദ്ധിവിദ്യകളാകട്ടെ സകലവും ദൈവത്തിന്റെ ദാനമാകുന്നു എന്നു നിനക്കു ഓൎമ്മയുണ്ടെങ്കിൽ സകല നല്ല പ്രവൃത്തികൾക്കുമായി തിരഞ്ഞെടുത്ത നിനക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രന്നു വിരോധമായിട്ടു തീത്തു ൨. ൧൪. ഒരു വചനമെങ്കിലും പറവാൻ നിനക്കു കഴിയുന്നതു എങ്ങനെ. ഇതിനുപകരം ഇപ്പോൾ നീ അവനെ അറിയുന്നു എന്നു സമ്മതിക്കുന്നു എങ്കിലും നിന്റെ നന്ദികെട്ട പ്രവൃത്തികളാൽ അവനെ നിഷേധിക്കയല്ലയൊ ചെയ്യുന്നതു. തീത്തു ൧. ൧൬. നിത്യസംഗീതം പാടപ്പെടുന്ന പരലോകത്തിൽ സകലവും തങ്ങൾക്കു വെറുതെ ജന്യമായി ലഭിച്ചു എന്നുള്ളതിൽ അവർ കാണിക്കുന്ന നന്ദിയും താഴ്മയും ഇത്രത്തോളമെങ്കിൽ എത്ര അധികമായി നീ നിന്റെ കഠിനകൃഴത്തിനെ അവന്റെ മുമ്പാകെ താഴ്ത്തുന്നതിനു മുറയുള്ളവനെന്നു ചിന്തിക്ക.

൩. അവർ പാടിയതായ പാട്ടിന്റെ പൊരുളിനെ ചിന്തിക്ക. അവരുടെ പാട്ടിന്റെ രാഗം എത്ര ഇമ്പമുള്ളതു. കൊല്ലപ്പെട്ട കുഞ്ഞാട്ടു മഹത്വത്തെയും ബഹുമാനത്തെയും ശക്തിയെയും കൈക്കൊൾവാൻ യോഗ്യനാകുന്നു. നീയെ സകലത്തെയും സൃഷ്ടിച്ചു നിന്റെ ഇഷ്ടത്താൽ അവ ഉണ്ടാക്കപ്പെട്ടിരിക്കുന്നു നിലനില്ക്കയും ചെയ്യുന്നു. വെളി. ൪. ൧൧. ൫. ൧൧, ൧൨. ൧൩. ൧൪ അവരുടെ പാട്ടിന്റെശബ്ദം മോക്ഷലോകത്തിന്റെ പ്രാകാരങ്ങളെ എല്ലാം മുഴക്കുന്നു. ഇതിനെ കേൾക്കുന്ന ഉടനെ ദൈവദൂതന്മാരുടെ സംഘം സന്തോഷിച്ചാനന്ദിച്ചു അവരോടും കൂടെ ചേൎന്ന മഹാശക്തിമാനായ ദൈവത്തിന്റെ മുമ്പാകെ സന്തോഷിച്ചു ആനന്ദിക്കുന്നു. നീ നിന്റെ പാപത്തെക്കുറിച്ചു സത്യമായി അനുതപിക്കുന്നു എങ്കിൽ സഹോദരാ ആ ദൈവദൂതന്മാർ നമ്മോടുകൂടെയും സന്തോഷിക്കയില്ലയൊ. ലൂക്കൊസ ൧൫. ൧൦.

൪. അവർ പ്രാൎത്ഥിക്കുന്നു. പരിശുദ്ധനും സത്യവാനുമായ ദൈവമെ ഭൂമിയിൽ പാൎക്കുന്നവരോടു ഞങ്ങളുടെ രക്തത്തിന്നു പ്രതിക്രിയ ചെയ്യാതിരിക്കുന്നതു ഏതുവരെക്കു എന്നു പ്രാൎത്ഥിക്കുന്നു. വെളി. ൬. ൧൦. ൧൧. അവർ പ്രാൎത്ഥിച്ചാൽ നാം എത്ര അധികം പ്രാൎത്ഥിക്കെണ്ടവരെന്നു ചിന്തിക്ക. രാവും പകലും ഇടവിടാതെ നമുക്കുവേണ്ട സകല നന്മകളും അവന്റെ അടുക്കൽ താഴ്മയോടും കൂടെ യാചിപ്പിൻ.

ഇനി നാം ഇതിൽ നിന്നു പഠിക്കേണ്ടതു എന്തെന്നാൽ: പരലോകസഭക്കാർ നമ്മെ നോക്കികൊണ്ടു സഹോദരന്മാരെ പിന്തുടൎന്നുവരുവിൻ! നിങ്ങൾക്കുള്ളതു പോലെ പോരാട്ടം ഞങ്ങൾക്കും ഉണ്ടായിരുന്നു. ഞങ്ങൾ ഉപദ്രവങ്ങൾ അനുഭവിച്ചതുകൊണ്ടു നശിച്ചുപോയില്ല. ഞങ്ങൾ എത്രയും കഷ്ടപ്പെട്ടുവൊ അതിനെക്കാൾ വളരെ മടങ്ങു അധിക

മായി ഇപ്പോൾ ആശ്വസിക്കുന്നു. റോമ്മാ ൮- ൧൭, ൧൮- ആകയാൽ തളൎന്നുപോയ മുഴങ്കാലുകളെ വീണ്ടും ഉയൎത്തി ധൈൎയ്യപ്പെടുവിൻ. മുന്നോട്ടു കയറി യുദ്ധം ചെയ്യീൻ. മോക്ഷം നിങ്ങൾക്കു ഒരുക്കി വച്ചിരിക്കുന്നു. സിംഹാസനങ്ങൾ അലങ്കരിക്കപ്പെട്ടിരിക്കുന്നു. അപ്രകാരം തന്നെ വീണകളും കിരീടങ്ങളും നീട്ടിപ്പിടിച്ചിരിക്കുന്നു. ആയതുകൊണ്ടു നിങ്ങളുടെ മനസ്സിന്റെ അരകളെ മുറുകെ കെട്ടിക്കൊണ്ടു ൧ പത്രൊ. ൧. ൧൯. യേശുവിൻനിമിത്തം പാപത്തിന്റെ നേരെ രക്തത്തോളം എതൃത്തു നില്പിൻ. നിങ്ങളിൽ ഒരു നല്ല പ്രവൃത്തിയെ ആരംഭിച്ചവൻ യേശുക്രിസ്തുവിന്റെ നാൾ പൎയ്യന്തം നിവൃത്തിക്കയും ചെയ്യിൻ. പീലിഫി ൧- ൬- അവന്റെ നിമിത്തം നിങ്ങൾക്കു നൽകപ്പെട്ടിരിക്കുന്നത അവനിൽ വിശ്വസിപ്പാൻ മാത്രമല്ല അവന്റെ നിമിത്തം കഷ്ടമനുഭവിപ്പാനും കൂടെ ആകുന്നു. പീലിഫി ൧- ൨൯- ഇപ്രകാരം അവർ നമ്മെ ധൈൎയ്യപ്പെടുത്തുകയും ഞങ്ങൾ അനുഭവിക്കുന്നതായ ഈ പരമഭാഗ്യത്തെ അനുഭവിപ്പാൻ നിങ്ങൾ വരുന്നില്ലയൊ ഈ മഹത്വമുള്ള ശുശ്രൂഷയെ ചെയ്യാൻ നിങ്ങൾക്കാഗ്രഹമില്ലയൊ എന്നിങ്ങനെ അനെക ആശ്വാസവചനങ്ങൾകൊണ്ടു നമ്മെ ഉറപ്പിക്കയും നമ്മൊടു പ്രസംഗിക്കയും ചെയ്യുന്നു. ആകാശത്തിൽ നിന്നും ഭൂമിയിൽ നിന്നും പാതാളത്തിൽ നിന്നുമുള്ള പ്രസംഗങ്ങളാലും ലൂക്കൊ ൧൬- ൨൫- ബുദ്ധി ഉപദെശിക്കപ്പെടുന്ന ഈ സമയത്തെ നിങ്ങൾ അലക്ഷ്യമായി വിചാരിച്ചുജീവിച്ചാൽ നിങ്ങൾനശിച്ചുപോകുമെന്നു ഓൎത്തുകൊൾവിൻ.

തുടരും.

---

## യുയൊമയമത ശാഖകൾ.

പ്രിയ പത്രാധിപരവൎകളേ. യുയൊമയമതക്കാരെക്കുറിച്ചു ഞാൻ അയച്ചുതന്ന ലേഖനം കഴിഞ്ഞ രണ്ടു പത്രങ്ങളിൽ പ്രസിദ്ധം ചെയ്യുതിനായികൊണ്ടു താങ്കൾക്കു വളരെ വന്ദനം. സത്യസങ്കലനം, ദൈവമഹിമ ഇത്യാദികളെ മാത്രം ലാക്കാക്കികൊണ്ടു പുറപ്പെട്ട എന്റെ ഈ നിസ്സാര ആയുധം മയത്തിൽ മയങ്ങി കിടക്കുന്ന മയക്കാരെ ഉണൎത്തുന്നതിനു നാസികാദ്വാരങ്ങളിൽ പ്രയൊഗിക്കത്തക്ക ഒരു തുരുമ്പായിട്ടുപോലും ഭവിച്ചില്ലെങ്കിലും (കുന്തം പ്രയൊഗിച്ചാൽ മുറിയാത്ത തഴമ്പുള്ള മൂക്കിൽ തുരുമ്പിട്ടാലെവിടെയാ അറിയുന്നതു) സത്യവിശ്വാസികളും പൂതമനസ്സുകളും മയത്താൽ മയക്കപ്പെട്ടിട്ടില്ലാത്തവരുമായ അനെകം ക്രിസ്ത്യാനികളെ, അവരുടെ മുമ്പാകെ വിശാലമായിതുറക്കപ്പെട്ടിരിക്കുന്നതും വശീകരണശക്തിയുള്ളതും വഞ്ചന നിറഞ്ഞതും താന്തൊന്നിത്തൊത്ഭവവുമായ ഠരം മഹാകൂപത്തിൽനിന്നു തടുക്കത്തക്ക ഒരു എഴിയായി തീരുന്നതിനു അല്പമെങ്കിലും ഉതകുമെങ്കിൽ അതാണു എന്റെ ഉദ്ദേശം.

യുയൊമയക്കാരെപ്പൊലെ തന്നെ പൈശാചിക ഉപദേശങ്ങളുള്ളവരായി, ഉപദെശാചാരങ്ങളിൽ മിക്കവാറും യൊജിപ്പുള്ളവരായി

മയത്തിന്റെ ചുവട്ടിൽനിന്ന പൊട്ടികിളുത്തവരായി വെറെ രണ്ടു കൂട്ട ക്കാരുണ്ടു. അവരെക്കുറിച്ചുകൂടി സ്വല്പമായിട്ടു പറഞ്ഞുകൊള്ളട്ടെ.

(൧) ഈൗപ്പച്ചന്റെ കൂട്ടർ—ഈ സഭക്കാർ ഇപ്പൊൾ ഇല്ലന്നു ത ന്നെ പറയാം. മംകുഴി എന്ന സ്ഥലത്തു ഒരു കുഡുംബക്കാരുണ്ടായിരു ന്നവർ, ഇപ്പൊൾ ചില സമയങ്ങളിൽ സുറിയാനിപ്പള്ളിയിൽ വച്ചു കണ്ടുവരുന്നതിനാൽ ഈൗപ്പച്ചനുമായുള്ള സംബന്ധം ഒഴിഞ്ഞു എന്നു തന്നെ വിശ്വസിക്കാം. ഈൗപ്പൻ എന്നയാൾ ആറുവൎഷം അല്ലങ്കിൽ ഉ ണർവു സഭയിലെ മുണ്ടിച്ച ദീഌമ്മാരിൽ ഒരാളായിരുന്നു. ക്രിസ്തു ചെയ്തതുപോലെ നാല്പതു ദിവസം ഉപൊഷിക്കണമെന്നു വെളിപ്പാടു ണ്ടായി എന്നുള്ള ഭാവത്തൊടു കൂടി പുന്തല ആറെറുമണക്കു പത്തു പതി നഞ്ചു ദിവസങ്ങൾ പട്ടിണി കിടന്നതിന്റെ ശെഷം വളരെകഷ്ടപ്പെട്ടു മരിച്ചു. കഷ്ടം. പാവം. ശവം ഭക്തി പൂർവ്വം മങ്കുഴിയിൽ പറമ്പിൽ എന്ന ഭവനത്തിൽ കൊണ്ടുവന്നു അടക്കം ചെയ്തു.

യുഹെയാമയ മത സ്ഥാപകനായ യുസ്തുസ യൊസെപ്പിന്റെ എഴു ത്തുകളെ പരിശൊധിച്ചാൽ ആദ്യഭാഗങ്ങളിൽ ഈൗപ്പനെ തങ്ങളിലൊ രുവനെപ്പൊലെ പറഞ്ഞിരിക്കുന്നതായും പിന്നീടു മുട്ടിനു മുട്ടിനു ശപി ക്കുന്നതായും കാണാം. തന്നിൽനിന്നു പിരിഞ്ഞപ്പോൾ കോപാഗ്നിജ്വ ലിക്കയാൽ ശപിച്ചു പൊയതാണ. ടി- എഴുത്തുകളിൽ തന്നെ വിവരി ച്ചിരിക്കുന്ന പ്രകാരം യുസ്തുസ യൊസെപ്പിന്റെയും ഈൗപ്പന്റെയും വംശാവലി കേട്ടാൽ നിങ്ങൾ വിശ്വസിക്കുമൊ? ഇല്ലെങ്കിലും അങ്ങു പറഞ്ഞേക്കാം. (൧) ദൈവത്തിന്റെ പുത്രൻ യെശുക്രിസ്തു. യെശുക്രി സ്തുവിന്റെ പുത്രൻ യുസ്തുസ യൊസെപ്പ്, (പരിശുദ്ധാത്മാവിന്റെ അവതാരം) യുസ്തുസ യൊസെപ്പിന്റെ പുത്രൻ യൊഹന്നാൻ. (യു ഹെയാമയസഭ) (൨) സാത്താന്റെ പുത്രൻ അന്തിക്രിസ്തു. അന്തിക്രിസ്തു വിന്റെ പുത്രൻ ഈൗപ്പൻ. ഈൗപ്പന്റെ പുത്രൻ കേഫാ (സഭ) തന്നെ ത്താൻ ദൈവമാക്കുന്നതു ദൈവദൂഷണമെങ്കിലും തന്റെ പിതാവുതോ ന്നിച്ചപ്രകാരം പറഞ്ഞുപൊയതെ ഉള്ളു. (യൊഹ വ്യ- ൩൩) എന്നാ ൽ യുസ്തുസ യൊസെപ്പും ഈൗപ്പനും ഒരാളിന്റെ മക്കൾ തന്നെ എന്നും ഇവർ തമ്മിൽ പ്രത്യക്ഷവിരുദ്ധമെന്നു തൊന്നിയാലും ഇവരുടെ പ്ര വൃത്തിയുടെ ലാക്കു ഒന്നുതന്നെ എന്നും, മുൻ പ്രസ്താവിച്ചിട്ടുള്ള സംഗ തികൾകൊണ്ടു വായനക്കാൎക്കു തെളിവാണെല്ലൊ. യഹൂദാ ഇസ്കറിയൊ ത്താ നാശത്തിന്റെ പുത്രനെന്നും, തന്നെ ഒററികൊടുക്കുമെന്നും യെ ശുക്രിസ്തു മുമ്പുകൂട്ടി അറിഞ്ഞിരുന്നതു പൊലെ, തന്റെ പുത്രനായി പ രിശുദ്ധാത്മാവാം ദൈവമായ യുസ്തുസ യൊസെഫ, ഈൗപ്പൻ പിശാ ചിന്റെ മകനെന്നും, തന്നൊടു മറുതലിക്കുമെന്നും മുമ്പു കൂട്ടി അറിയാ ഞ്ഞതു എന്ത്യ? തന്റെ പിതാവു അന്നു തനിക്കു വെളിപ്പെടുത്തി കൊ ടുക്കാഞ്ഞിട്ടെങ്കിൽ ഈൗപ്പന്റെ സാക്കാൽ സ്ഥിതിക്കു വിപരീതമായി ആദ്യം പറഞ്ഞതു ദൈവവെളിപാടെന്നു വരുമൊ.

(൨) വെറൊരു കൂട്ടർ ഉണ്ടെന്നു പറഞ്ഞതു പഴമ്പള്ളി ചാണ്ടി യുടെ പിൻഗാമികളാണ. ഇവർ മയക്കാരെക്കാൾ കുറെ കടന്നവരാ

ണ. (എല്ലാത്തിലും) ഉപദേശാചാരങ്ങൾ മിക്കവാറും മയക്കാരുടെതു പൊലെയാണെങ്കിലും ഇവൎക്കുള്ള ചില വ്യത്യാസങ്ങൾ കൂടിപറയാം. (൪) സ്ത്രീകൾ ചേലയും റവുക്കയും ധരിക്ക പതിവില്ല. (൫) സകലത്തിലും പത്തിലൊന്നു കൊടുക്കുന്നതു കൂടാതെ പത്തുദിവസങ്ങളിൽ ഒരുദിവസം തലവന്നു എന്തെങ്കിലും വെലചെയ്തു കൊടുക്കണം. (൬.) ദ്വിഭാൎയ്യത്വം തടുക്കപ്പെട്ടിട്ടില്ല. (൭) മയക്കാൎക്കില്ലാത്തതായ „സ്നെഹംനടത്തുക" എന്നൊരു സൂത്രംകൂടി ഇവൎക്കുണ്ടു. ൟ പദത്താൽ വിവരിക്കപ്പെടുന്ന ആചാരത്തെ വെളിപ്പൊരുളാക്കി പറയുന്നതിൽ അസാരം ലജ്ജക്കവകയുള്ളതിനാൽ വായനക്കാരെ സംഗതി മനസ്സിലാക്കുന്നതിനു വെണ്ടി, „ബൊധിച്ചവരുമായി തടസ്സം കൂടാതെ വ്യഭിചാരം ചെയ്യുന്നതിനു ൟ മതസ്ഥരെ ഉത്സാഹിപ്പിക്കുന്ന ഒരു ആചാരം" എന്നൊരു വെറും സൂചകത്തിലപ്പുറമായി വല്ലതും പറയുന്നതു എന്നാൽ അസാദ്ധ്യമാണ. (൮) വെള്ളിക്കര അപ്പനാണ ഇവരുടെ ദൈവവും തലവനും.

ൟ മതസ്ഥാപകനായ മെല്പറഞ്ഞ ദൈവത്തിനെക്കുറിച്ചു കുറഞ്ഞൊന്നു പറഞ്ഞു ഈ ലെഖനത്തെ അവസാനിപ്പിക്കാം. മുൻ കാണിച്ച പ്രകാരം ഈ മഹാന്റെ സാക്ഷാൽ പെരു പഴമ്പള്ളി ചാണ്ടി എന്നാണ. ഇപ്പോൾ സാധാരണയായി അറിയപ്പെട്ടിരിക്കുന്നതു „വെള്ളിക്കരദൈവം" എന്നൊ „വെള്ളിക്കര അപ്പൻ" എന്നൊ ഉള്ള നാമത്താലാണ. ഇദ്ദെഹത്തെ ദൈവമായിട്ടാണ തന്റെ വന്ദനവുകാരായസഭക്കാർ വിചാരിച്ചുവരുന്നതു. „വെള്ളിക്കര അപ്പൻ" പറയുന്നതു അവൎക്കു പ്രമാണം. ഈ മൂപ്പൻ ദൈവത്തിനു രണ്ടു ഭാൎയ്യമാരുണ്ടു. ഒന്നു മുമ്പിനാലെ ന്യായമായി ഉള്ളതും മറ്റെതിനെ എവിടെനിന്നൊ തട്ടികൊണ്ടു വന്നതുമാണ. ജഡ ഇച്ശകളെ പൂരിപ്പിക്കുന്നതിനായിട്ടല്ല രണ്ടു ഭാൎയ്യമാർ എന്നു മനസ്സിലായിട്ടില്ലെങ്കിൽ മനസ്സിലാക്കികൊള്ളണം. അൎത്ഥമുണ്ടു. ഒന്നു സാധാരണ എല്ലാവൎക്കും ഉള്ളതുപോലെ ഒരു വെറുംഭാൎയ്യ എന്നെ ഉള്ളു. മറ്റെതൊ അതു സഭയാകുന്ന മണവാട്ടിയാണ. ഇപ്പൊൾ മനസ്സിലായൊ. അന്യഥാ ധരിക്കരുതു. പ്രിയവായനക്കാരെ ചുരുക്കി പറയുമ്പോൾ ഈ കൂട്ടരുടേതു മായം ചേരാത്ത കള്ളക്കമറ്റ പൈശാചികം. മയക്കാരുടേതു ഇത്ര തെളിഞ്ഞിട്ടില്ല. ക്രിസ്ത്യാനി വെഷം ധരിച്ച അദ്വൈതമാണ യുയൊമയമതം. മറ്റെതു സ്പഷ്ടമായ നിരീശ്വരത്വം.

ഒരു സംഗതികൂടി പറഞ്ഞു അവസാനിപ്പിച്ചുകൊള്ളാം. വെള്ളിക്കര ദൈവവും കൂട്ടരും ഈയിടെ യുയൊമയത്തിലെക്കു തന്നെ തിരിച്ചു ചാടി എന്നും ജ്ഞാനസ്നാനം കഴിച്ചു ഇവരെ മയക്കാർ കൈക്കൊണ്ടു എന്നും „അപ്പനു" തന്റെ ഭാൎയ്യമാരിൽ ഒന്നിനെ ഉപെക്ഷിക്കെണ്ടി വന്നു എന്നും ഈയിടെക്കു ഒരു ധ്വനികെട്ടു. ഇതിന്റെ വാസ്തവത്തെപ്പറ്റി ഞാൻ ബാദ്ധ്യസ്ഥനല്ല. സാത്താൻ ഏകമായി പ്രവൃത്തിക്കെണ്ട സമയം ആയിരിക്കയാൽ ഇതു അസംഭവ്യമെന്നു വിചാരിക്കെണ്ടാ.

അതുകൊണ്ടു ഇനിക്കു സുറിയാനി സഹൊദരന്മാരൊടു ഒന്നു പറ

വാനുള്ളതു: വഞ്ചിക്കപ്പെടരുത്. അനേകം കള്ളപ്രവാചകന്മാർ ലോകത്തിലെക്ക പുറപ്പെട്ടിരിക്കയാൽ, ആത്മാക്കൾ ദൈവത്തിൽനിന്ന ആകുന്നുവൊ എന്ന ശോധന ചെയ്വിൻ. നീതിയെ പ്രവൃത്തിക്കാത്തവനെല്ലാവനും ദൈവത്തിൽ നിന്നല്ല. (൧ യോഹ ൩. ൧൦)

"ക്രിസ്തുവിന്റെ വചനം നിങ്ങളിൽ സകല ജ്ഞാനത്തോടും ഐശ്വൎയ്യമായി വസിക്കട്ടെ". പൈ. ൱.

## വിശേഷവൎത്തമാനങ്ങൾ.

### മദ്രാസ്.

൧൮൭൯ ഏപ്രിൽ ൩ നു

മാന്യപത്രാധിപരവൎകളെ താങ്കളുടെ മഹിമയെറിയ പത്രത്തിൽ താഴെവിവരിക്കുന്ന സംഗതികളെക്കൂടി പ്രസിദ്ധപ്പെടുത്തണമെന്ന അപെക്ഷിച്ചുകൊള്ളുന്നു.

ഇക്കൊല്ലത്തെ കൊൻവൊക്കെഷ്യൻ മാൎച്ചുമാസം ൨൭ നു വെള്ളിയാഴ്ച ആയിരുന്നു. നമ്മുടെക്കൂട്ടർ ബി. എ. ബി. എൽ. എഫ്. എൽ. എം. എസ് മുതലായ ഡിഗ്രി എടുത്തവർ ഉദ്ദെശം പത്തുപെർ വരെ ഉണ്ടായിരുന്നു എന്ന അറിയുന്നതിൽ വളരെ സന്തൊഷിക്കെണ്ടിയിരിക്കുന്നു. കൊൻവൊക്കെഷ്യന്റെ അഗ്രാസനാധിപത്യം വഹിച്ചിരുന്നതു പുതിയ ഗവൎണർ ലോൎഡ ഹവെലൊക്ക് എന്ന മഹാനായിരുന്നു.

⁂ ⁂ ⁂

നമ്മുടെ സുറിയാനിക്കാരായി ഇവിടെ വന്നുതാമസിക്കുന്ന കുട്ടികൾ എല്ലാആണ്ടിലും പതിവുപൊലെ കഴിച്ചുവരുന്ന സോഷ്യൽ ഗാതറിംഗ് എന്ന കൂട്ടവും അന്നു രാത്രി തന്നെ ആയിരുന്നു. ഈ കൂട്ടത്തിന്റെ ഉദ്ദെശം സുറിയാനിക്കാരായി ഇവിടെ വന്നുതാമസിക്കുന്ന കുട്ടികളുടെ ഇടയിൽ ഐകമത്യവും സ്നെഹവും വൎദ്ധിപ്പിച്ചുവരുവാനായിട്ടാകുന്നു. ഇക്കൊല്ലത്തെക്കൂട്ടം കൂടിയതു ചിന്താദ്രിപ്പേട്ട എന്ന സ്ഥലത്തുള്ള ഒരുപള്ളിക്കൂടത്തിൽവച്ചായിരുന്നു. ഇട്ടിയച്ചൻ അവൎകളായിരുന്നു അഗ്രാസനാധിപത്യം വഹിച്ചിരുന്നതു. മദ്യവും മാംസവും ഒഴികെ നാനാപ്രകാരത്തിലുള്ള ഭക്ഷണപാനീയങ്ങളും ശെഖരിച്ചിട്ടുണ്ടായിരുന്നു. ഒന്നാമതായി അഗ്രാസനർ അവൎകൾ, ഈ സഭയുടെ തല്ക്കാലസ്ഥിതിയെയും ഇതിന്റെ ഉദ്ദെശത്തെയും പററി ഒരുമുഖവുര പറഞ്ഞു. അതിന്റെശെഷം നമ്മുടെ സഹൊദരന്മാരിൽ ചിലരുടെ ഒരു ഫാൎസു ഉണ്ടായിരുന്നു. ഫാൎസു കണ്ടു സഭാവാസികൾ എല്ലാം അത്യന്തം സന്തൊഷിച്ച ഒടുവിൽ, ഇതിൽ ചില ആളുകൾ ഈ യോഗത്തെപററിയും ഇതിലെ നായകന്മാരെ പററിയും ഡിഗ്രി എടുത്ത ആളുകളെ പററിയും ഏതാനും ശ്ലോകങ്ങൾ ചമെച്ചു കൊണ്ടുവന്നതിനെ ഉരുവിട്ടു. അതും എല്ലാ ആളുകളെയും സന്തൊഷസാഗരത്തിൽ മഗ്നന്മാരാക്കിതീൎത്തു.

⁂ ⁂ ⁂

ഇനിയും ഇതിൽ എല്ലാററിലും പ്രധാനമായി പറവാനുള്ള ഒരുസംഗതി കൂടി ഉണ്ട. ആയ്തിനെക്കൂടി താങ്കൾ ദയവുണ്ടായി പ്രസിദ്ധപ്പെടുത്തണമെന്ന വീണ്ടും അപെക്ഷിച്ചുകൊള്ളുന്നു.

ബി. എൽ ഡിഗ്രി എടുക്കുവാൻവന്ന ഒരാൾ ഇക്കൊല്ലത്തിൽഭാൎയ്യാസമെതനായിരുന്നു വന്നിരുന്നതു. ഇതു നമ്മുടെ ഇടയിൽ ഇദംപ്രഥമമായിട്ടുള്ള ഒരുസംഗതി ആകകൊണ്ടു അറിവില്ലാത്ത ചില ആളുകൾ ആക്ഷെപിക്കുവാൻ ഇടയുണ്ടായെക്കാം. എന്നാൽ മാന്യന്മാരും ശ്രെഷ്ഠന്മാരും പരിഷ്കാരപ്രിയന്മാരും ആയിട്ടുള്ള ആളുകൾ ഇതുകേട്ടാൽ അത്യന്തം സന്തൊഷിച്ചു അയാളുടെ ഈ ഉചിതപ്രവൃത്തിയിൽ അയാളെ ശ്ലാഘിക്കയല്ലാതെ ഇതിൽ ആക്ഷെപകരമായി യാതൊരഭിപ്രായവും അവർ പറയുകയില്ലെന്നുള്ളതു നിൎവിവാദമായിട്ടുള്ള ഒരു സംഗതിയാണല്ലൊ. ഇദ്ദെഹം തന്റെയോഗ്യതയെ വെളിപ്പെടുത്തി കാണിച്ചതുകൊണ്ടു പരിഷ്കാരകൎത്താക്കന്മാരിൽ ഒരുവനായിട്ടു ഇദ്ദെഹത്തെയും എണ്ണുവാൻ പാത്രവാനായിട്ടുള്ളവനാകുന്നു എന്നു നാം കണ്ടതുകൊണ്ടു വളരെ സന്തൊഷിക്കെണ്ടിയിരിക്കുന്നു. ഇദ്ദെഹത്തിന്റെ ഭാൎയ്യയും അശെഷം ലജ്ജയും

ഭയവുംകൂടാതെ തന്റെ ഭൎത്താവൊടു ഒരുമിച്ചു ഇത്രയും ദൂരവഴികൾ/സഞ്ചരിക്കുവാനും പബ്ലിക്കു സ്ഥലങ്ങളിലൊക്കയും ഇംഗ്ലീഷു മദാമ്മമാരെപൊലെ തന്റെ ഭൎത്താവോടുസഹഗാമിയായിട്ടു സഞ്ചരിക്കുവാനും ധൈൎയ്യം തോന്നിയതിൽ നാം അളവില്ലാതെ സന്തൊഷിക്കേണ്ടിയിരിക്കുന്നു. ഇദ്ദേഹത്തിന്റെ ഭാൎയ്യ ശേഷമുള്ള പെണ്ണുങ്ങൾക്കു കണ്ടുപഠിപ്പാനായിട്ടു കാണിച്ചുകൊടുത്ത ഈ ഉചിത പ്രവൃത്തിയിൽ എല്ലാ ഭൎത്താക്കന്മാരും ഈ സ്ത്രീക്കു അധികം നന്ദിപറയേണ്ടതാകുന്നു. ഭാൎയ്യമാരായിട്ടുള്ള മറ്റുള്ള പെണ്ണുങ്ങളിൽ ചിലൎക്കൊക്കെയും പ്രാഗത്ഭ്യം വന്നതുകൊണ്ടു അവരും അത്യന്തം സന്തൊഷിക്കയും ഈ സ്ത്രീക്കു സന്തൊഷപൂൎവ്വം അളവില്ലാതെ നന്ദിപറകയും ചെയ്യേണ്ടതാകുന്നു. ഇനിയും ഇവർ കയ്യെൽ കൈപിടിച്ചു ൪ മണിക്കു സ്വന്തനാട്ടിൽവച്ചു സവാരിക്കു ഇറങ്ങിയാൽ ഒന്നുകൂടി ഉചിതമായിരിന്നേനെ. പെണ്ണുങ്ങളെല്ലാം ഇനിയും തങ്ങളുടെ ഭൎത്താക്കന്മാരെ ഇങ്ങനെയുള്ള യാത്രകൾ ചെയ്യണമെന്നും പറഞ്ഞു കണകിലധികം ഉപദ്രവിക്കയില്ലെന്നും വിശ്വസിക്കുന്നു.

❖ ❖ ❖

ഈ പ്രവൃത്തി അത്ര ഉചിതമാണെന്നു എല്ലാവരും വിധിക്കുമൊ എന്നുസംശയിക്കുന്നു. (ഇ. പ. പ.)

❖ ❖ ❖

റോമ്മാപ്പട്ടണം ഇത്താലിയാ ഗവൎമ്മെണ്ടിനോടു വിലയ്ക്കുവാങ്ങിപ്പാൻ പാപ്പാ ആലൊചിച്ചുവരുന്നുപോലും. ൨൦൦ കോടി പത്താക ലോകത്തിലുള്ള റോമ്മാസഭകളിൽനിന്നു പിരിച്ചു തീൎത്ഥം കൊടുക്കാമെന്നാണ ഭാവം- എത്ര കൊടുത്താലും ഇത്താല്യർ വിട്ടുകൊടുക്കയില്ല.

❖ ❖ ❖

ഒരുകേൾവി— പാറായിത്തരകന്മാർ തമ്മിൽ ഭാഗം ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നു എന്നും ഭാഗപത്രം എഴുതുന്ന വകയ്ക്കായി ൩൬,൭൦൦ ക. വിലയ്ക്കുള്ള മുദ്രപത്രം ആവശ്യപ്പെട്ടിരിക്കകൊണ്ടു അതിന്നായി ഗവൎമ്മെണ്ടിലേക്കു എഴുതി അറിയിപ്പാൻ പാൎവ്വത്യാരെ ഭരമേല്പിച്ചിരിക്കുന്നുവെന്നും കേൾക്കുന്നു. സ്വതന്ത്രമിത്രം.

❖ ❖ ❖

ഇരുപത്തഞ്ചു വയസ്സുവീതം പ്രായമുള്ളവരായി കൊല്ലത്തുകാരായ രണ്ടു മലയാളിയുവാക്കൾ ക്രിസ്തുമതത്തിൽ ചേരാൻ തയാറുണ്ടെന്നും ഇങ്ങനെ ചേരുന്ന പക്ഷം പുത്തൻകൂറ്റു നസ്രാണികളിൽ നിന്നു കാലക്ഷേപത്തിനു കുറവു കൂടാതെ സ്ത്രീധനംകിട്ടി കല്യാണം കഴിക്കാൻ സാധിക്കുമൊ എന്നും മറ്റും എഴുതിയയച്ചിരിക്കുന്നു. മ. മ.

❖ ❖ ❖

തുൎക്കിസുൽത്താന്റെ വകയ്ക്കുള്ള ഭക്ഷണസാധനങ്ങൾ അശേഷം പാകം ചെയ്വാൻ ഒരു പാചകനാണു മുമതല. ഈ വിദ്വാന്റെ കീഴിൽ ഏതാനും സഹായികളുമുണ്ടു. ഭക്ഷണസാധനങ്ങളെല്ലാം വെള്ളിപ്പാത്രങ്ങളിലാണ വെച്ചുണ്ടാക്കുക. വെപ്പു കഴിഞ്ഞാൽ ഓരോന്നും അടച്ചു മുദ്ര വെക്കും. പിന്നെ സുൽത്താന്റെ മുമ്പാകെവച്ചേ പാത്രങ്ങൾ തുറക്കാറുള്ളൂ. തുറന്നാൽ ഒന്നാമതു ഓരോ പാത്രത്തിൽ നിന്നും കുറേശ്ശ പള്ളിയറ വിചാരിപ്പുകാരൻ കഴിക്കണം. ഇതിനു ശേഷമെ സുൽത്താൻ ഭക്ഷിച്ചു തുടങ്ങു. വിഷഭയമാണ ഈ കരുതലുകൾക്കെല്ലാം കാരണമെന്നു സ്പഷ്ടമാണല്ലൊ-

❖ ❖ ❖

ഉറുപ്പിക കല്ലായി തീൎന്നത— ഇയ്യിടെ പൊന്നാനി താലൂക്കു ഖജനാവിൽ നിന്നു ഓരോ പെട്ടിയിൽ പതിനായിരം ഉറുപ്പിക വീതം ഉള്ള എട്ടു പെട്ടികൾ പൊലീസ്സു ബന്തോവസ്തോടു കൂടി കൊച്ചി ബെങ്കിലേക്കു അയക്കയുണ്ടായി. കൊച്ചിയിൽ എത്തിയ ശേഷം ബേങ്കകാർ പെട്ടികൾ പൊളിച്ചു നോക്കിയപ്പോൾ ഒരു പെട്ടിയിൽ പതിനായിരം ഉറുപ്പികയ്ക്കു പകരം ഒരു വലിയ കല്ലു മാത്രമെ ഉണ്ടായിരുന്നുള്ളു- ഈ കല്ലു വെച്ചിരുന്ന പെട്ടിയും ശേഷം പെട്ടികളും തമ്മിൽ ഘനത്തിൽ വളരെ വ്യത്യാസമുള്ളതു ആൎക്കും സ്വാഭാവികമായി കണ്ടുപിടിക്കാവുന്നതായിരുന്നതിനാൽ ഈ ഉറുപ്പിക സൂക്ഷിക്കാനായി പോയിരുന്ന പോലീസിന്റെ മേലാവായ ഇൻസ്പെക്ടരെ ഉടനെ സംശയിച്ചു സസ്പെണ്ടു ചെയ്തു. ഈ മീനമാസം ൨൦-ാംനു- ഇൻസ്പെക്ടരുടെ ഭാൎയ്യയെ മദ്രാസ തീവണ്ടി ആപ്പീസിൽ വച്ചു ൨൯൫ ഉറുപ്പികയോടുകൂടി പിടിച്ചിരിക്കുന്നു. ഇതിന്റെ ശേഷം ഇവരുടെ ഭൎത്താവിൽ നിന്നു ൭൦൫ ഉറുപ്പിക കൂടി കിട്ടിയതായും കേൾക്കുന്നു.

## സൂചനകൾ.

മാർ ദീവന്നാസ്യോസ് സിമ്മനാരി ഈ മാസം ൧൨-ാംനു- മുതൽ ൫ വാരത്തേക്കു പൂട്ടപ്പെട്ടിരിക്കുന്നു.

* * *

എ- വെ- പെ- ബ- മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ടു ഈയ്യാണ്ടത്തെ കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകൾ നടത്തിയതു കൊല്ലത്തു പള്ളിയിൽ ആയിരുന്നു.

* * *

നി- വ. ദി. ശ്രീ. മാർ അൽവാറീസ് മെത്രാപ്പോലീത്താ ഇയ്യിടെ ഗോവയിൽ നിന്നു കളമ്പിലേക്കു പോയിരിക്കുന്നു. കൊളമ്പുകാർ വളരെ ആഘോഷമായി എതിരേല്പുയുണ്ടായി.

* * *

അർമ്മേനിയായിലെ ക്രിസ്ത്യാനികളെ തുർക്കികൾ ഉപദ്രവിച്ച കൂട്ടത്തിൽ സുറിയാനി ക്രിസ്ത്യാനികൾക്കും ചില കേടുകൾ പറ്റിയില്ലന്നില്ല. ഓമ്മിദ്, കർപ്പൂത്ത്, നസീബീൻ മുതലായ ഇടവകകളിൽ അനേകം സുറിയാനിക്കാരും വാളിന്റെ മൂർച്ചക്കു ഇരയാകയും വസ്തുക്കൾ ഭവനങ്ങൾ മുതലായ്തു കവൎച്ചക്കു പാത്രമാകയും ചെയ്തു എന്നു പുതിയ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ ഒരു കല്പനയിൽനിന്നു അറിയുന്നു.

* * *

ഇയ്യാണ്ടത്തെ കാളകച്ചവടത്തിൽ ചില ഹിന്ദുവിദ്യാൎത്ഥികൾ ഹിന്ദുമതത്തിൽ ചേൎന്നാൽ മാത്രമെ രക്ഷയുള്ളു എന്നു തിരുനക്കരെ പ്രസംഗങ്ങൾ നടത്തിയിരിക്കുന്നു. ഇവർ മിഷ്യൻ സിമ്മനാരിയിൽ പഠിക്കുന്ന വിദ്യാൎത്ഥികൾ ആയിരുന്നു. സിമ്മനാരി ക്രിസ്ത്യാനിമതത്തിനും ഹിന്ദുമതത്തിനും പ്രസംഗികളെ അഭ്യസിപ്പിച്ചു വിടുന്നൊ എന്നു തോന്നിപ്പോകുന്നു എന്നു ഒരു സ്നേഹിതൻ എഴുതിയിരിക്കുന്നു.

* * *

നവീകരണക്കാർ ഒരു ഇംഗ്ലീഷു പള്ളിക്കൂടം സ്ഥാപിക്കാൻ കോട്ടയത്തു ഒരുസ്ഥലം എഴുതി വാങ്ങിച്ചിരിക്കുന്നു. പള്ളിക്കൂടം ഉടനെ ഉണ്ടാകുമെന്നു കേൾക്കുന്നു. വളരെ സന്തോഷം തന്നെ. വസ്തു എഴുതിച്ചതിന്റെ ഉദ്ദേശം സാക്ഷാൽപള്ളിക്കൂടം വയ്ക്കുവാൻ തന്നെയൊ അഥവാ ഡിവിഷ്യൻകച്ചേരിക്കു സ്ഥലം എടുക്കാതിരിക്കുവാനൊ എന്നു ചിലർ സംശയിക്കുന്നുണ്ടു.

* * *

നി- വ- ദി- ശ്രീ- മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ പ്രാവശ്യം തിരുവനന്തപുരത്തു എഴുന്നെള്ളിയശേഷം അവിടത്തെ പള്ളിപണി ആരംഭിച്ചിരിക്കുന്നു. പണി തകൃതിയായി നടന്നുവരുന്നുണ്ടു. വരി കൊടുപ്പാനുള്ളവർ ഈ സന്ദൎഭത്തിൽ കൊടുത്തയക്കുന്നതായാൽ വളരെ പ്രയോജനമായിരിക്കും.

* * *

കളമ്പിൽ ഉള്ള ലത്തീൻ സുറിയാനിക്കാർ പാപ്പായുടെ തെറ്റില്ലായ്മയേയും പത്രോസിന്റെ പിന്തുടൎച്ചാവകാശത്തേയും നിഷേധിക്കുന്നവരാണല്ലൊ- ഈ വിഷയങ്ങളെക്കുറിച്ചു പരസ്യമായി വാദം നടത്തുവാൻ പത്രമുഖേനയും എഴുത്തു മൂലവും അവർ ആ സ്ഥലത്തെ റോമാ സഭാദ്ധ്യക്ഷന്മാരെ പോരുവിളിച്ചിട്ടു ആരും പോരിനു എതൃക്കുവാൻ ധൈൎയ്യപ്പെടുന്നില്ല-

* * *

ബ- ലവീഞ്ഞു മെത്രാൻ അവർകൾ ഇയ്യിടെ യൂറോപ്പിൽ വച്ചു മലയാള റോമാ സുറിയാനിക്കാരെക്കുറിച്ചു പ്രസംഗിച്ച കൂട്ടത്തിൽ ഇവർ ബുധനാഴ്ച ഉപവാസം ആചരിക്കുന്നു എന്നു പ്രസ്താവിച്ചതായി കഴിഞ്ഞ നസ്രാണി ദീപികയിലെ പരദേശകത്തിൽ കാണുന്നു. റോമ്മാക്കാർ ഇവിടങ്ങളിൽ ആചരിക്കുന്നതു ശനിയാഴ്ചയാണ- പിന്നെ ഇങ്ങനെ പച്ചവെടി പൊട്ടിപ്പാനുള്ള കാരണം എന്താണെന്നറിയുന്നില്ല.

* * *

ശ്രായിതണ്ടാൻ ഒരു ഹിന്ദു ആയിരിക്കുന്ന സ്ഥിതിക്കു അയാളെക്കൊണ്ടു മതവിഷയമായ കാൎയ്യത്തിൽ ഇടവകപത്രികയിലേക്കു എഴുതിക്കുന്നതു ന്യായമല്ലന്നു ഒരുലേഖകൻ എഴുതിയിരിക്കുന്നു. തണ്ടാനെക്കൊണ്ടു ആരും എഴുതിക്കുന്നതല്ല- സംശയനിവൃത്തിക്കു ആ മനുഷ്യൻ എഴുതുന്നതു പ്രസിദ്ധപ്പെടുത്തിക്കൂടാ എന്നു ഒരു ചട്ടവും ഉള്ളതായി ഞങ്ങൾക്കറിവില്ല.

ആർത്താററുപള്ളി വ്യവഹാരത്തിലേക്കു നവീകരണതലവന്റെ മൊഴി ജൂമാസത്തിൽ കമ്മീഷ്യൻ മുഖാന്തിരം വാങ്ങിച്ചിരിക്കുന്നു. അടുത്ത മുമ്പിൽ കഴിഞ്ഞ കാരണവൻ വേദസംബന്ധമായും ചരിത്രസംബന്ധമായും അറിവിൽ വളരെ കുറഞ്ഞയാളാണെന്നാണ ഉദ്ദേഹത്തിന്റെ അഭിപ്രായം- അദ്ദേഹം സിമ്മനാരി നമ്പ്രിൽ കൊടുത്തിട്ടുള്ള മൊഴിയിൽ പല സത്യങ്ങളും സമ്മതിച്ചിട്ടുള്ളതു അറിവുകുറവാകകൊണ്ടാണന്നാണ് ഉദ്ദേഹത്തിന്റെ വാദം- ഇനി ഒരു അനന്തിരവന ഉണ്ടാകുമ്പോൾ ഇപ്പോഴത്തെ മൊഴിയിൽ എന്തെല്ലാം അറിവുകേടു ഉണ്ടാകുമെന്നു അന്നറിയാം- ഏതായാലും ആർത്താററു കേസിലെ വിസ്താരങ്ങൾ എല്ലാം തീൎന്നു- ഇനി വിധിയറിഞ്ഞു മാത്രമെ വേണ്ടു-



താഴെ എഴുതിയിരിക്കുന്നതു ഡ്യൂക്ത്സസെഫ്ഗാർഡ എന്നുപേരായ റോമ്മാസഭവക പത്രത്തിന്റെ ൧൮൭൭ ൨-ലെ ഒരു പ്രതിയിൽനിന്നു ഇണ്ടിപ്പെണ്ടൻറ് കാതോലിക്കാ എന്ന കല്ദയപത്രം പകൎത്തിയിരിക്കുന്നു-

"൧൮൭൭-ാമാണ്ടു വരെ യെസ്സുറെ പാദ്രിമാർ ഹങ്കറി ദേശത്തു പ്രൊത്തസ്താന്തു സഭയിൽനിന്നു റോമ്മാ സഭയിലേക്കു മനസ്സുതിരിയുന്നവരെക്കൊണ്ടു താഴെ പറയും പ്രകാരം സത്യം ചെയ്യിച്ചു വന്നു- "(൧) റോമ്മാ പാപ്പാ ക്രിസ്തുവിന്റെ വികാരിയും ഇഷ്ടംപോലെ പാപങ്ങളെ നീക്കുവാനും ക്ഷമിക്കുവാനും മനുഷ്യരെ നരകത്തിലേക്കു വിടുവാനും അധികാരമുള്ളവനും ആകുന്നു എന്നു ഞാൻ വിശ്വസിക്കുന്നു (൨) വേദപുസ്തകത്തിൽ ഉള്ളതൊ ഇല്ലാത്തതൊ ആയി എന്തെങ്കിലും ഉപദേശങ്ങളെ പാപ്പാ ഏൎപ്പെടുത്തിയാൽ അതു സത്യവും ദൈവീകവും രക്ഷയ്ക്കാവശ്യപ്പെട്ടതും ജീവനുള്ള ദൈവത്തിന്റെ കല്പനയേക്കാൾ വിലയായി അതിനെ മനുഷ്യർ കൈക്കൊള്ളേണ്ടതും ആകുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. (൩) ശുദ്ധമാന മാർപ്പാപ്പാ ദിവ്യ ബഹുമാനത്തോടും ക്രിസ്തുവിനുള്ളതിൽ അധികം ആദരവോടും കൂടി ബഹുമാനിക്കപ്പെടണമെന്നു ഞാൻ വിശ്വസിക്കുന്നു. (൪) വേദപുസ്തകത്തെ ഇഷ്ടം പോലെ ഭേദപ്പെടുത്തുന്നതിനും അതോടു കൂട്ടുകയൊ കുറയ്ക്കയൊ ചെയ്യുന്നതിനും പാപ്പായിക്കു അധികാരമുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു".

ഇതു ശരിയായി നടത്തി വന്നതാണെങ്കിൽ ഇതിൽ പരം പാപം എന്തൊള്ളൂ. പാപ്പാ തന്നെ അല്ലയൊ അന്തിക്രിസ്തു.

---

# നോട്ടീസു

## കോട്ടയത്തു ചെറിയ പള്ളിയിൽ ചേൎന്ന ഇടവക ജനത്തിന്റെ വികാരി കാരയ്ക്കാട്ടു തോമ്മാ കത്തനാർ എഴുതുന്ന നൊട്ടീസു എന്തെന്നാൽ:—

കോട്ടയത്തു ചെറിയ പള്ളിയും അതോടുചേൎന്ന സ്ഥാപരജംഗമ സ്വത്തുക്കളും കൈവശം വച്ചുകൊണ്ടിരിക്കുന്ന പുന്നത്രെ ചാക്കൊ ചാണ്ടപ്പിള്ള കത്തനാർ എന്ന ആൾ അന്ത്യോഖ്യായുടെ വിശുദ്ധപാത്രിയക്കീസു ബാവാ അവൎകളെ ധിക്കരിച്ചും മതവിപരീതിയായും പ്രത്യക്ഷത്തിൽ കാണപ്പെട്ടിരിക്കുന്നതിനാലും മുതൽ അപഹരിക്കുന്നതിനാലും ചെറിയപള്ളിയും പള്ളിവക സ്ഥാപരജംഗമസ്വത്തുക്കളും ടി-യാനിൽനിന്നു സിവിൽ വ്യവഹാരത്താൽ ഒഴിപ്പിക്കെണ്ടതു ആവശ്യമായി കണ്ടു ആ വകയ്ക്കു കൈക്കാരന്മാരായി ചെറിയപള്ളി ഇടവക ജനത്തിൽനിന്നും തിരഞ്ഞെടുക്കുന്നതിനു ടി- പള്ളിയിൽ ചേൎന്ന യൊഗ

കാർ ൧൦൬൯. മേടമാസം ൨൨-ാംനു- വ്യാഴാഴ്ച കോട്ടയത്തു പഴയ സിമ്മനാരിയിൽ കൂടണമെന്നു പള്ളിയിൽ വിളിച്ചുപറകയും കരതോറും അറിയിക്കയും ഇടവകപത്രിക, മലയാളമനോരമ എന്നി പത്രങ്ങളിൽ നൊട്ടീസു പ്രസിദ്ധപ്പെടുത്തുകയും ചെയ്തതനുസരിച്ചു മെടമാസം ൨൨-ാംനു- സിമ്മനാരിയിൽ ടി- പള്ളിയൊഗക്കാർ കൂടി കുന്നംപുറത്തു ഉലഹന്നൻ കുര്യനെയും കൊച്ചെട്ടു പുത്തൻപുരയ്ക്കൽ വക്കി ഉലഹന്നനെയും ട്രസ്റ്റികളായി തിരഞ്ഞെടുത്തു നിശ്ചയപത്രം എഴുതിഒപ്പിട്ടുകയും ചെയ്തതിന്റെ ശെഷം ടി- വക്കി ഉലഹന്നൻ ൧൦൭൦ ധനുമാസം ൩-ാംനു- മരിച്ചു പൊയതിനാൽ ചെറിയപള്ളിയും പള്ളിവക സഥാപരജംഗമസ്വത്തുക്കളും ഒഴിപ്പിക്കെണ്ടതിന്നു പുതുതായിതന്നെ ട്രസ്റ്റികളെ തിരഞ്ഞെടുക്കുന്നതു വിഹിതമെന്നു കണ്ട ടി- സംഗതിക്കു ടി- പള്ളിയിൽ ചെന്ന യൊഗക്കാർ ൧൦൭൦ മകരമാസം ൯-ാംനു- ബുധനാഴ്ച കൊട്ടയത്തു പുത്തനങ്ങാടി കുരിശുപള്ളിയിൽ കൂടണമെന്നു മെൽപ്രകാരം നൊട്ടീസു പ്രസിദ്ധപ്പെടുത്തി യോഗം കൂടിയതിൽ കുന്നംപുറത്തു ഉലഹന്നൻ കുര്യനെയും കല്ലറക്കൽ തൊമ്മൻകോരയെയും തിരഞ്ഞെടുത്തു നിശ്ചയപത്രം എഴുതി ഒപ്പിട്ടു എങ്കിലും ടി- തൊമ്മൻ കോരയുടെ സമ്മതം അറിയാതെ തിരഞ്ഞെടുകകയും ഇപ്പൊൾ ടി- തൊമ്മൻ കോരയ്ക്കു ട്റസ്റ്റിയായിരിപ്പാൻ മനസ്സില്ലെന്നു പറകയും ചെയ്തിരിക്കുന്നതിനാൽ ചെറിയ പള്ളിയും പള്ളിവക സഥാപരജംഗമസ്വത്തുക്കളും ടി- ചാക്കൊ ചാണ്ടപ്പിള്ള കത്തനാരിൽനിന്നു ഒഴിപ്പിക്കെണ്ടതിന്നു ഒരിക്കൽ കൂടെ പുതുതായിത്തന്നെ ട്റസ്റ്റികളെ തിരഞ്ഞെടുക്കുന്നതു യുക്തമെന്നു കാണുന്നതുകൊണ്ടു മെല്പറഞ്ഞ വകയ്ക്കു ട്റസ്റ്റികളെ ചെറിയപള്ളി ഇടവക ജനത്തിൽ നിന്നു വീണ്ടും തിരഞ്ഞെടുക്കുന്നതിലെക്കു ടി- പള്ളിയിൽ ചേന്ന യോഗക്കാർ ഈവരുന്ന മേടമാസം ൧൧-ാംനു- ബുധനാഴ്ച പുത്തനങ്ങാടി കുരിശുപള്ളിയിൽ കൂടണമെന്നു ടി- ഇടവക ജനം കൂടിവരുന്ന പള്ളികളിൽ വിളിച്ചു പറകയും കരതോറും അറിയിക്കയും ചെയ്തിട്ടുണ്ടെന്നു വരികിലും ആ പള്ളിയിൽ ചേന്ന പൊതുജനം ഈ വിവരം അറിഞ്ഞു ഹാജരാകുന്നതിനായി ഈ നോട്ടീസും കൂടി മലങ്കര ഇടവക പത്രിക, മലയാളമനോരമ മുതലായ പത്രമുഖേന പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

മേൽവിവരിച്ച ഹേതുക്കളിന്മെൽ ടി- ചാക്കൊ ചാണ്ടപ്പിള്ള കത്തനാരിൽനിന്നും ടി- ചെറിയപള്ളിയും ടി- പള്ളിവക സഥാപരജംഗമസ്വത്തുക്കളും സിവിൽ വ്യവഹാരത്താൽ ഒഴിപ്പിച്ചു മേത നടത്തുന്നതിന്നു രണ്ടു ട്റസ്റ്റികളെ തിരഞ്ഞെടുക്കുന്നതിന്നു ടി- ചെറിയ പള്ളി ജനത്തിൽ ചെന്ന എവരും ൧൦൭൦. മെടമാസം ൧൧-ാംനു- പകൽ പത്തു മണിക്കു കൊട്ടയത്തു പുത്തനങ്ങാടി കുരിശുപള്ളിയിൽ കൂടെണ്ടതാകുന്നു.

വികാരി കാരയ്ക്കാട്ടു തൊമ്മാ കത്തനാർ (ഒപ്പു)

൧൦൭൦. മീനമാസം ൧൫-ാംനു-

# മീനമാസത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം.

| | രൂ | ച | കാ |
|---|---|---|---|
| പാമ്പാടി കൊല്ലമ്പറമ്പിൽ അബ്രാഹം | ൧ | ൦ | ൦ |
| ചേപ്പാട്ടു വടക്കേടത്തു ഗീവറുഗീസ | ൧ | ൨൮ | ൦ |
| ബെ- ചേപ്പാട്ടു പള്ളിയോഗത്തിൽ നിന്നും | ൧ | ൧൪ | ൮ |
| മുട്ടം കൊച്ചുകോയിക്കൽ സഹോദരയോഗ്ലാസിററീ സഭാ മാനേജർ കൊച്ചിട്ടി മാപ്പിള | ൦ | ൭ | ൦ |
| ബെ- പൂരനാട്ടു പള്ളിയോഗത്തിൽ നിന്നും | ൧ | ൧൪ | ൮ |
| ബെ- ചെങ്കൊളം പള്ളിയോഗം | ൧ | ൧൪ | ൮ |
| തേവലക്കര തയ്യിൽ വൈദ്യൻ | ൩ | ൦ | ൦ |
| അമ്പലപ്പുഴ സെററിൽമെൻറു ക്ലാസിഫയർ ചാക്കോപീലിപ്പോസ | ൩ | ൦ | ൦ |
| ആലപ്പുഴ പി- പി- തൊമ്മൻ വാദ്ധ്യാർ | ൧ | ൦ | ൦ |
| ബെ- കല്ലട പള്ളിയോഗം | ൪ | ൧൨ | ൦ |
| ചാത്തന്നൂർ കോയിപ്പുറത്തു മുതലാളി | ൧ | ൧൪ | ൮ |
| ,, കിഴക്കെവീട്ടിൽ മുതലാളി | ൩ | ൦ | ൦ |
| ബെ- കണ്ടറ പുത്തൻപള്ളിയോഗം | ൨ | ൨൭ | ൦ |
| ,, തിരുവിതാംകോട്ടു തോമ്മാസ | ൨ | ൨൭ | ൦ |
| ,, കെ- ചെറിയാൻ ററയിൻക്ലീപ്പർ | ൦ | ൭ | ൦ |
| ,, ബെ- മേലെവിളയിൽ കൊച്ചുകത്തനാർ | ൧ | ൧൪ | ൮ |
| ,, പയററുവിളയിൽ മാത്തൻ പണിക്കർ | ൨ | ൨൭ | ൦ |
| കൊല്ലം എം- മാത്യു വക്കീൽ ബി- എ- ബി- എൽ | ൧ | ൧൪ | ൮ |
| ബെ- കററാനത്തു പള്ളിയോഗം | ൧ | ൧൪ | ൮ |
| ,, തകടിയേൽ ഗീവറുഗീസ മുതലാളി | ൧ | ൦ | ൦ |
| ,, ആരക്കണ്ടത്തിൽ കൊച്ചിക്കാ | ൧ | ൧൪ | ൮ |
| കായംകുളം ജവളിവ്യാപാരം ചക്കരത്തിൽ ഗീവറുഗീസ | ൧ | ൨൭ | ൮ |
| ,, ചക്കാലയിൽ കൊച്ചുകയ്യൻ | ൧ | ൧൪ | ൮ |
| ,, കൊട്ടയ്ക്കാട്ടു ചെറിയ | ൧ | ൧൪ | ൮ |
| ,, പി- ഐ- ഇടിച്ചാണ്ടി | ൧ | ൧൪ | ൮ |
| ,, ബെ- പള്ളിയോഗം | ൧ | ൧൪ | ൮ |
| ബെ- പത്തിച്ചിറ പള്ളിയോഗം | ൧ | ൧൪ | ൮ |
| കൊട്ടാരക്കര കെ- ഈപ്പൻ വക്കീൽ | ൩ | ൦ | ൦ |
| ,, പി- ററി- ഇടിച്ചാണ്ടി വക്കീൽ | ൦ | ൧൭ | ൮ |
| ,, പാറവടിഞ്ഞാറേതിൽ ഗീവറുഗീസ ഗീവറുഗീസ | ൩ | ൦ | ൦ |
| ,, കിഴക്കേടത്തു ഉമ്മൻ മുതലാളി | ൧ | ൦ | ൦ |
| ,, മുൻസിപ്പുകോട്ടു ഉമ്മസ്സാ തമ്പിപ്പിള്ള | ൧ | ൨൭ | ൮ |
| പത്തല അരികുപുറത്തു മേടയിൽ കൊച്ചുകുഞ്ഞു | ൧ | ൧൩ | ൦ |

## പത്രിക വില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തെക്കു | ൫ | ൫൰ |
| ഒററ പ്രതിക്കു | ൦ | ൪ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തെക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൫൬ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

### വിഷപ്പുട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പുട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു, ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൯- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിഷ്ണപ്പെടുത്തുന്നു.

### നോട്ടീസ

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആവിവരങ്ങൾ ഉടനെ അറിവിക്കേണ്ടതാകുന്നു.

എന്നു- മാനേജർ.

MAR THOMAS PRESS.
KOTTAYAM.